ഓം ബ്രഹ്മണേ നമഃ

# സാരഞ്ജിനീപരിണയം

## സംഗീതനാടകം



# സാരങ്ഗിനീ പരിണയം.

(ഒരു ഗാനനാടകം)

---


D/53

ഗ്രന്ഥകർത്താവ്

എ. ഗോപാലൻ അവർകൾ



പ്രസിദ്ധികർത്താവ്

പള്ളത്തു ഇക്കോരൻ കൃഷ്ണൻ
കേരളചിന്താമണി' അച്ചുകൂടം ഉടമസ്ഥൻ
തൃശ്ശിവപേരൂർ.

---

KERALA CHINTHAMANI PRESS
TRICHUR.

---

1093.

(Price 1-Re

ഓം ബ്രഹ്മണേ നമഃ

# സാരഞ്ജിനീപരിണയം

## സംഗീതനാടകം

D-54

എ. ഗോപാലൻ ഉണ്ടാക്കിയത്.

പ്രസിദ്ധകൻ

പള്ളത്ത് ഇക്കോരൻ കൃഷ്ണൻ

കേരളചിന്താമണി ഉടമസ്ഥൻ

തൃശ്ശിവപേരൂർ

(രണ്ടാം പതിപ്പ്—കാപ്പി ൧൦൦൦)

Price 1 Rupee        വില ൧-ക

കേരളചിന്താമണി ഉടമസ്ഥൻ പള്ളത്ത് ഇക്കോരൻ കൃഷ്ണൻ
പകർപ്പവകാശം വാങ്ങി പ്രസിദ്ധപ്പെടുത്തുന്നതു്.

കെ. കെ. പ്രസ്സ്.



# സാരംഗിണീപരിണയം.

ഒന്നാം ഖണ്ഡം.



## നാന്ദി.

ഏവൻദ്രൗപദിതന്നെന്താറവർബലാൽവസ്ത്രംപറിയ്ക്കുംവിധൌ
നീവിമോചനമാനഹാനിയണയാതഞ്ചാതെരക്ഷിച്ചവോ
സേവിപ്പോരുടെസർവ്വസങ്കടമുടൻതീക്കുന്നൊരാസ്വാമിയെൻ-
ദേവൻനിങ്ങളിലൊക്കയുംകരുണയെച്ചെയ്യട്ടെഎല്ലാറ്റപ്പൊഴും.

## അങ്കം 1.

രംഗം ൧. അനന്തശയനരാജാവിന്റെ അരമന.

പട്ടാളക്കാരൻ— (പാറാവു കൊട്ടുകുന്നു.)

(കട്ടൻ പൊന്തുന്നു.)

ഗീതം ൧. ബിഹാക്— ആദിതാളം.

പല്ലവി.

ജഗദീശാ! നിൻപദം സന്തതം ദാസൻ കൂപ്പുന്നേൻ.

അനുപല്ലവി.

അനന്ത ശയന രാജനുടയ കരുണയാലേവം
അനുദിനം ക്ഷേമമായ് ജനം വാസം ചെയ്യുന്നു. (ജഗ)

ചരണം.

അധിക മധികം തേജസ്സോടിനി മേലും ഭൂമിയിൽ
ആധിയേതും ബാധിയാ തീശാ! കാത്തു പോരുവാൻ, (ജഗ)

ബ്രാഹ്മണൻ— (പ്രവേശിക്കുന്നു.)

പട്ടാ:— ആരാണത്? നില്ലവിടെ.

ബ്രാഹ്മ:— 'നില്ല്' എന്ന് ഏകവചന പ്രയോഗമോ നമ്മുടെ നേരെ?

പട്ടാ:— അധികപ്രസംഗി! നില്പവിടെ.

ബ്രാഹ്മ:— ഞാൻ അല്പമല്ലേ പറഞ്ഞുള്ളൂ. അധികം പ്രസംഗിക്കുകയുണ്ടായോ? (പിന്നേയും അടുത്തുചെല്ലുന്നു.)

പട്ടാ:— (സൂക്ഷിച്ചു നോക്കീട്ട്) ഓ, നിങ്ങളാണോ? വരിൻ! വരിൻ!!

ബ്രാഹ്മ:— ഒരു കാര്യം പറയുമ്പോൾ, ആളെ നോക്കണം, സ്ഥലം നോക്കണം, സമയം നോക്കണം, മനസ്സിലായില്ലേ? അല്ലാഞ്ഞാൽ അമാന്തത്തിലാകും.

പട്ടാ:— വെറുതെ സമയം കളയേണ്ട; ഫേ! വന്നകാര്യം പറവിൻ.

ബ്രാഹ്മ:— തന്നോട് അന്വേഷിച്ചാൽ മതിയോ?

പട്ടാ:— എന്താണെന്ന് അറിഞ്ഞ ശേഷമല്ലേ ഇതിന്ന് ഉത്തരം പറവാൻ തരമുള്ളൂ.

ബ്രാഹ്മ:— എന്താണ്, നമ്മുടെ രാജകുമാരിമാർക്ക് യൌവനം തികഞ്ഞല്ലോ. വിവാഹം ഇപ്പഴൊന്നും ഇല്ലയോ? കന്നടദേശത്തിന്റെ ഒരന്വേഷണം ഉണ്ടായെന്നു കേട്ടുവല്ലോ.

പട്ടാ:— എന്തോ സംഗതിയാൽ അദ്ദേഹത്തിന്നു കൊടുക്കില്ലപോൽ. പിന്നെ അതിന്റെ സംസാരം ഒന്നും കേട്ടില്ല.

ബ്രാഹ്മ:— അവർ രണ്ടുപേരും വായിക്കുതന്നെയായിരിക്കും.

പട്ടാ:— അതെ. ഇളയ തമ്പുരാട്ടിയുടെ ബുദ്ധിജ്ഞാനാദിവൈഭവത്തെപ്പറ്റി വിസ്മയിക്കാത്തവർ ആരും ഇല്ല. ഇന്നാൾ തോട്ടത്തിൽ ലാത്തിക്കൊണ്ടിരിക്കുമ്പോൾ തിരുമേനിയോടു ചില വിഷയങ്ങളെക്കുറിച്ചു തർക്കിക്കുന്നതു കേട്ടു ഞാൻ ആശ്ചര്യപ്പെട്ടു പോയി. ഈ കുട്ടി ഒരു പുരുഷനായിരുന്നുവെങ്കിൽ സർവ്വ നൃപന്മാരെയും കീഴടക്കുമായിരുന്നു എന്നാണ് എല്ലാവരുടെ പക്ഷവും.

ബ്രാഹ്മ:— ഓ ഫോ! ഇത്ര കേമിയോ? ജ്യേഷ്ഠത്തി എങ്ങിനെ?

പട്ടാ:— ആ കുട്ടി ആടിപ്പാടി കളിക്കുന്നതിലും നേരംപോക്കു പറയുന്നതിലും സരസയാണ്.

ബ്രാഹ്മ:— ആട്ടവും പാട്ടും അനുജത്തിക്കില്ലെന്നൊ?

പട്ടാ:— പക്ഷെ വേണ്ടേടത്തെയുള്ളൂ.

ബ്രാഹ്മ:— ആസകലാൽ വിവാഹത്തിൻെറ കാൎയ്യം പൂജ്യം അല്ലേ?

പട്ടാ:— നിങ്ങൾക്കെന്താ വിവാഹത്തിൽ ഇത്ര തിരക്ക?

ബ്രാഹ്മ:— തിരക്ക് എന്താണെന്നൊ? ശിക്ഷ! ശിക്ഷ! പൊടി പൊടിച്ച് എത്ര നേരം സാപ്പടാം! ദക്ഷിണ എത്ര വാങ്ങാം?

പട്ടാ:— വിവാഹത്തിൻെറ കാൎയ്യം അടുത്തു വരുന്ന സംവത്സരാലോചന സഭയിൽ വെച്ചു ഒരു സമയം തിച്ചപ്പെടുത്തുമായിരിയ്ക്കാം.

എന്നാൽ അങ്ങിനെ ആകട്ടെ അപ്പോൾ കാണാം.

ബ്രാഹ്മ:— തനിയ്ക്ക് എന്നെ വേഗം അയച്ചാൽ കൊള്ളാമെന്നുണ്ടെന്ന തോന്നുന്നു. എന്താണൊ കാരണം?

പട്ടാ:— മറ്റൊന്നുമല്ല, ഒരു സമയം നമ്മുടെ മേലധികാരി പാറാവ് പരിശോധനയ്ക്ക വരും. പാറാവുകാരൻ പുറമെ ആരോടും സംസാരിയ്ക്കരുത് എന്നാണു കല്പന.

ബ്രാഹ്മ:— (ആത്മഗതം) എന്നിൽ നിന്ന് ഈ വിദ്വാന് ലഭ്യം ഒന്നും ഇല്ല. അതാണ് ഇങ്ങിനെ പറയുന്നത്. (പ്രകാശം) എടോ! എന്നെക്കൊണ്ടു താൻ അപകടത്തിൽ ചാടേണ്ട, ഞാൻ പൊയ്ക്കളയാം. (പോകുന്നു.)

(കൎട്ടൻ വീഴുന്നു.)

---

അങ്കം 1.

---

രംഗം 5. അനന്തശയന അരമനയ്ക്കുചേൎന്ന പാഠകശാലയും പൂന്തോട്ടവും. (രത്നകാന്തി, സാരഞ്ജിനി എന്നീ രാജകുമാരിമാരും കോമളരാജനും ഭുവനദാസനും ഇരിയ്ക്കുന്നു.)

(കൎട്ടൻ പൊന്തുന്നു.)

കോമളരാജൻ— നമ്മുടെ ആചാൎയ്യർ ഇന്ന് അല്പം വൈകീട്ടെ എത്തുകയുള്ളു എന്ന് ഇന്നലെ വൈകുന്നേരം കണ്ടപ്പോൾ പറഞ്ഞിരുന്നു.

ര:—കാ:— ഇത് നമുക്ക തരമായി.

ഭു:—ദാ:— അതെ, ആചാൎയ്യർ വരുന്നവരെ വെടി പറഞ്ഞിരിക്കാം.

സാര:— അതിലും ഭംഗി ഈ തോട്ടത്തിൽ ലാത്തി പുഷ്പങ്ങൾ പറിച്ച് ആനന്ദിക്കുന്നതല്ലേ?

കോ:—രാ:— കണ്ടോ സൂത്രക്കാരിയുടെ വിദ്യ?

ഭു:—ദാ:— ഫേ! ഇതിലെന്താ സൂത്രവും വിദ്യയും?

ര:—കാ:— സാരഞ്ജിനിയുടെ വക്കീൽനാമം അവിടുത്തേക്കു തന്നിട്ടുണ്ടായിരിക്കാം.

ഭു:—ദാ:— ന്യായം പറവാൻ ഒരു വക്കീൽനാമം വേണമോ?

സാര:— മതി തൎക്കം നിങ്ങൾ ഇഷ്ടമുണ്ടെങ്കിൽ വരുവിൻ. ഞാൻ പൂന്തോട്ടത്തിൽ പോയി ആനന്ദിക്കട്ടേ. (ഇറങ്ങുന്നു)

ഭു:— ദാ:— (എഴുന്നേററ്) ഞാനും വന്നേക്കാം. (ഇറങ്ങുന്നു)

ര:— കാ:— ചന്ദ്രികയെ പിരിഞ്ഞു ചന്ദ്രൻ ഇരിക്കില്ലല്ലോ.

സാര:— മതി ജ്യേഷ്ഠത്തി.

(ഭുവനദാസും സാരഞ്ജിനിയും തോട്ടത്തിൽ ഒരു ഭാഗവും, രത്നകാന്തിയും കോമളരാജനും മറെറാരു ഭാഗവുമായി സംഭാഷണം ചെയ്തുംകൊണ്ടു പൂക്കളെറുത്ത് ഉല്ലസിക്കുന്നു)

കോ:—രാ:— ഹേ മഹാ സുന്ദരി! നിൻെറ വിലാസങ്ങൾക്ക് എന്നു ഞാൻ പാത്രമാകും?

ര:— കാ:— ദൈവകടാക്ഷമുണ്ടെങ്കിൽ ഉടനെ ആവാം.

കോ:— രാ:— (പുഷ്പം അറുക്കുന്നു.) എൻെറ കയ്യിലുള്ള ഈ പുഷ്പത്തിൻെറ പരിമളം എത്ര വിശേഷം! നോക്കു. (രത്നകാന്തിയുടെ മൂക്കിന്നരികെ പിടിക്കുന്നു.)

ര:— കാ:— പ്രാണേശാ! ഈ പുഷ്പം ഭവാൻെറ കയ്യിലുള്ളതാകയാൽ അതിൻെറ സുഗന്ധം ഇരട്ടിച്ചിരിക്കുന്നു.

കോ:— രാ:— എന്നാൽ, ഇത് എൻെറ കാമനയുടെ തലയിൽ ഞാൻ ചൂടിക്കാം.

ര:—കാ: (ലജ്ജയോടെ) അതിനെന്താ വിഷമം?

കോ:— രാ:— (ചൂടിയ്ക്കുന്നു) പുഷ്പത്തിൻെറ ഭംഗി ഇപ്പൊഴെ പൂൎണ്ണമായുള്ളൂ.

ഉ:— ഭാ:— (പുഷ്പമറുത്ത്, അതു നോക്കി സന്തോഷിച്ചുംകൊണ്ട്.)

ഗീതം ൨. ഇംഗ്ലീഷ് നോട്ട്—ആദിതാളം.

ഖണ്ഡങ്ങൾ.

ഉ-ഭാ:—സരസിജാക്ഷി! കാണുകനീ സുമവികാസശോഭയെ,
പരിചൊടിന്നി തരുണമതിലിന്നനുഭവിയ്ക്കാതായിടിൽ
അതി കഷ്ടം! പരിമളം നശിച്ചു പോകില്ലെ?

സാര:—പ്രാണനാഥാ! "സാരാ"യാമി കുസുമവല്ലി നിന്നുടെ
പ്രാണ സ്നേഹ വാരിയാൽ വളൎത്തിടുന്നതാകയാൽ
അതു വാടാ, ഗന്ധം നശിക്കാ, ദീനവത്സലാ!

ഉ-ഭാ:—വാരണ ഗാമിനി മൌലിയായി പാരതിൽ,
"സാരാ"യെന്ന ചാരുനാമം പൂണ്ട ഭുവനസുന്ദരി!
എന്നു നിന്നധരാമൃതം പാനം ചെയ്യു ഞാൻ?

സാര:—പരമബന്ധുകരുണയാൽ നിൻ ചരണസേവ ചെയ്യുവാൻ
പരിചൊടിന്നി ധരണി തന്നിലുടനെ സാദ്ധ്യമായ്വരും,
അതിനില്ല ഹേ! വാദമിന്നെൻ പ്രിയനെ ചേൎന്നിടാം.

ഉ-ഭാ:—ഹേ! സാരജ്ഞേ! നിന്നോടുകൂടി സംഭാഷണം ചെയ്തിരിയ്ക്കുന്നതിൽ തന്നെ എത്ര സന്തോഷം ഞാൻ അനുഭവിയ്ക്കുന്നു.

സാര:—ശരി. അത് എനിയ്ക്കും അനുഭവമാണല്ലോ. പ്രാണേശാ! ശിവയോഗം വായിച്ചു കഴിഞ്ഞു ഇനി നമ്മെ എന്തു വായിപ്പിയ്ക്കുമോ?

ഉ-ഭാ:—ആചാൎയ്യർ വന്നാൽ അറിയാം. നമ്മുടെ പൂൎവ്വീകന്മാർ ആത്മീകക്ഷേമത്തിന്നായി എഴുതിയിട്ട ഗ്രന്ഥങ്ങൾക്ക് അററമുണ്ടോ?

സാര:—അററമില്ലാതെ എഴുതിയിട്ടിട്ട് എന്താണു ഫലം? ഇത്രയൊക്കെ ഉണ്ടായിട്ടും ആയിരത്തിൽ ഒരാളെങ്കിലും ഇവയുടെ തത്വം ഗ്രഹിച്ച് ആത്മരക്ഷ ചെയ്യുന്നില്ലല്ലോ!

ഉ-ഭാ:—പരമാൎത്ഥം തന്നെ. നാൾ മുഴവൻ ജപത്തിലും ധ്യാനത്തിലും കഴിച്ചുപോന്ന ഇന്ത്യാവാസികൾ ഇക്കാലം ഈ

ശ്വരോപാസനാ വേണ്ടുംവണ്ണം ചെയ്യാത്തത് ആശ്ചര്യം തന്നെ.

സാര:—നാം ഇനി പോയിരുന്നു വല്ലതും വായിക്കുകയല്ലേ?

ഭു-ദാ:—അങ്ങിനെ ആകട്ടെ. പോകാം.

ഹേ! കോമളരാജാ കുട്ടരേ! ആചാര്യർ എത്താറായി. വല്ലതും പോയി വായിക്കാം. വരുവിൻ!

ര-കാ:—തിരുക്കണ്ടെങ്കിൽ നിങ്ങൾ രണ്ടുപേരും പൊയ്ക്കൊൾവിൻ. ഞങ്ങൾ വന്നോളാം.

(സാരയും ഭുവനദാസും പോയിരുന്നു വായിക്കുന്നു)

കൊ-രാ:—"രത്നം" പറഞ്ഞ ഉത്തരം പററി.

ര-കാ:—പ്രാണനാഥാ! ഈ ചേമന്തി നോക്കു. ഇത് ഈ കുപ്പായത്തിൽ ഞാൻ കുത്തിവെയ്ക്കാം.

ആചാ:—(പ്രവേശിച്ചു ശബ്ദിക്കുന്നു.)

ര-കാ:—അയ്യോ! (പരിഭ്രമത്താൽ പുഷ്പം കയ്യിൽനിന്നു വീഴുന്നു.) ഗുരു എത്തിപ്പോയി.

(രണ്ടുപേരും പോയിരിക്കുന്നു.)

ആചാ:—(ആത്മഗതം) ഇവർ രണ്ടുപേരും ഓടിച്ചെന്നിരുന്നതു ഞാൻ കണ്ടിട്ടില്ല എന്നാണു വിചാരം. ഇവരുടെ കളി കുറെ കവിഞ്ഞതായി ഞാൻ പലപ്പോഴും കാണുന്നുണ്ട്. (ചെന്നിരിക്കുന്നു )

നാലുപേരും:—ഗുരോ! നമസ്കാരം.

ആചാ:—ശുഭമസ്തു. (രത്നകാന്തിയേയും കോമളരാജനേയും നോക്കിക്കൊണ്ടു) കുഞ്ഞങ്ങളേ! നിങ്ങൾ തോട്ടത്തിൽപോയി നേരംപോക്കു പറയാതെ വായനയിൽതന്നെ സമയം കഴിച്ചായിരിക്കാം. നല്ലതു്. (ചുററും നോക്കി) യോഗശാസ്ത്രം വായിച്ചു കഴിഞ്ഞുവല്ലോ. ഇനി മറെറാരു ഗ്രന്ഥം വായനക്ക് എടുക്കുന്നതിന്നു മുമ്പായി ഞാൻ നിങ്ങളെ ഒന്നു പരീക്ഷിക്കട്ടെ. ശ്രദ്ധിച്ചു കേൾപ്പിൻ!

"ക്രിയാ യുക്തസ്യ സിദ്ധിസ്യാൽ
അക്രിയസ്യ കഥം ഭവേൽ
ന ശാസ്ത്ര പാഠ മാത്രേണ
യോഗ സിദ്ധിഃ പ്രജായതേ."

കോമള്ളരാജ! ഈ ശ്ലോകത്തിൻെറ അൎത്ഥം കേൾക്കട്ടെ.

കോ-രാ:—ഗുരോ! ഇതിൻെറ അൎത്ഥം നല്ലവണ്ണം പറവാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല.

ആചാ:—രത്നകാന്തി! നീ പറയു.

ര-കാ:—(ആത്മഗതം) എന്തൊക്കെയോ ഇന്നാൾ പറയുന്നതു കേട്ടിരുന്നു. അതൊക്കെ തലയിലാക്കിവെയ്ക്കുന്നതിൽപരം ബുദ്ധിമുട്ട് എന്താണ്? (അറിയാത്ത നിലയിൽ നിൽക്കുന്നു.)

ആചാ:— ഉ-ം. ഉ-ം. ഭുവനദാസാ! ഇതിൻെറ അൎത്ഥം പറയുക.

ഭു-ദാ—വേദോക്തയായ യാഗാദി ക്രിയയോടുകൂടിയവന്നു സിദ്ധിയുണ്ടാകുന്നു. ശാസ്ത്രം മാത്രം പഠിച്ച് അറിവുണ്ടായതുകൊണ്ടു മോക്ഷം സിദ്ധിയ്ക്കയില്ല.

സാര:—അതല്ല ഗുരോ! ഈ ശ്ലോകത്തിൻെറ അൎത്ഥം ഈവിധം എടുത്തുകൂടയോ?

ആചാ:—എങ്ങിനെ, എങ്ങിനെ കേൾക്കട്ടെ.

സാര:—"ക്രിയാ യുക്തസ്യ" എന്ന പദത്തിന്നു "യാഗാദിക്രിയയോടു കൂടിയവൻ" എന്ന് അൎത്ഥം കല്പിക്കേണമോ? അത് അസംബന്ധമല്ലേ? "അഹിംസാ പരമോ ധൎമ്മഃ" ഹിംസകൂടാതെയിരിയ്ക്കുന്ന ധൎമ്മമാണു മുഖ്യധൎമ്മം, എന്നു പറഞ്ഞിരിയ്ക്കുന്നു. എന്നു മാത്രമല്ല, ദേവീഭാഗവതത്തിൽ,

"ദ്വിജൈ ർഭോഗ രതൈർവ്വേദേ
ദൎശിതം ഹിംസനം പശോഃ."

(അൎത്ഥം) തിന്നാൻ താൽപൎയ്യമുള്ള പട്ടന്മാരാൽ വേദത്തിൽ പശുഹിംസ വിധിയ്ക്കപ്പെട്ടിട്ടുള്ളതാണെന്നും പറഞ്ഞിരിയ്ക്കുന്നു. അതുകൊണ്ടു "ക്രിയാ യുക്തസ്യ" എന്ന പദത്തിന്നു "മനോമാലിന്യത്തെ നീക്കുന്ന ഈശ്വരസ്തുതി," ധ്യാനം മുതലായ പരോപദ്രവരഹിതക്രിയയോടുകൂടിയവന്ന്" എന്നാണ് അൎത്ഥം കല്പിയ്ക്കേണ്ടതു്.

ആചാ:—വളരെ സന്തോഷം! വളരെ സന്തോഷം! ഭുവനദാസ് പറഞ്ഞ അൎത്ഥത്തിലും ഭംഗികൂടുക അമ്മു പറഞ്ഞതിലാണ്. അവൻ അത്ര ആലോചിച്ചില്ല.

കേൾപ്പിൻ! ഇനി നിത്യം ഇവിടെ വന്നു വായി ക്കേണമെന്നില്ല. വിവരം ഞാൻ മഹാരാജാവോടു സമയം പോലെ ഉണർത്തിച്ചുകൊള്ളാം.

ഉ-ദാ:—(ആത്മഗതം) ഇവൾ ഈ വിധം ഒരത്ഥം പറയേണ്ട തില്ലയായിരുന്നു. (പ്രകാശം) ആചാൎയ്യരേ! കൊച്ചുതമ്പുരാട്ടി യും ഞങ്ങളും ദിനം വരുന്നതായാൽ അന്യോന്യം വായിച്ചും തക്കിച്ചും പഠിയ്ക്കാമല്ലോ.

സാര:—(ആത്മഗതം) എന്റെ കഷ്ടകാലത്തിന്നായിട്ടോ ഞാൻ ഇങ്ങിനെ കൊണ്ടുത്തുടങ്ങിയതു്! (പ്രകാശം) ഭുവനദാസ് പ റഞ്ഞവിധം ആവാമോ ഗുരോ?

ആചാ:—വേണ്ടമ്മാളു. കേൾപ്പിൻ! നിണക്കും ഭുവനദാസ്സന്നും ദൈവകൃപയാൽ ബുദ്ധിജ്ഞാനവൈഭവാദികൾ വേണ്ടു വോളം ഉണ്ടു്. കോമളരാജാ! നിന്റെ അച്ഛൻ കൊങ്ക ണേശന്നു് അനേക ഗുരുവരന്മാരുണ്ടു്. എങ്കിലും നീ എ ന്നോടുകൂടി വായിച്ചാൽ വിദ്യ ക്ഷേമമായുണ്ടാകുമെന്നു കരുതി ഇവിടെത്തെക്കയച്ചു. നീ ഉദാസീനതകൊണ്ടു കാലം കഴിച്ചു. ഇതിനാൽ ഞാൻ വ്യസനിയ്ക്കുന്നു. രത്നകാന്തി! നിണക്കും വിദ്യയിൽ തൃഷ്ണയില്ല. നീയും കോമളരാജനും അതിലേയ്ക്കു് ഇനിയെങ്കിലും പ്രത്യേകദൃഷ്ടിവെയ്ക്കണം.

നിങ്ങൾ നാലുപേക്കും യൌവനം തികഞ്ഞിരിയ്ക്കുന്നു. മാസത്തിൽ നാലോ, അഞ്ചോ തവണ ഞാൻ വന്നു വാ യനയിൽ ഉണ്ടാകുന്ന സംശയം തീൎത്തുകൊള്ളാം. കേട്ടോ എല്ലാരും?

എല്ലാവരും—കല്പനപോലെ.

ആചാ:—നിങ്ങൾ നാലുപേരേയും ജഗദീശൻ കടാക്ഷിയ്ക്കട്ടെ.

നിങ്ങൾ പോയി സുഖമായി വസിപ്പിൻ
തങ്ങൾ തങ്ങളുടെ മന്ദിരസീമ്നി
മംഗലം ഭവതു ദൈവ വിചാരേ
ഭംഗമെന്നതു ഭവിയ്ക്കരുതൊട്ടും.

സമയം അതിക്രമിയ്ക്കുന്നു. ഞാൻ പോകുന്നു. കു ഞ്ഞുങ്ങളേ! നിങ്ങൾക്കും പോകാം. (പോകുന്നു)

കോ-രാ—(രത്നകാന്തിയോടു്) മനോമണിയേ! ഇങ്ങിനെ വന്നു കലാശിച്ചല്ലോ.

ഗീതം ൩. ചെഞ്ചുരുട്ടി—രൂപകം.

### പല്ലവി.

നാഥേ! നളിനലോചനേ!

### അനുപല്ലവി.

എന്തു കഷ്ടമീവിധം ബന്ധുരാംഗി വന്നതു
ബന്ധമെന്തെടോ ഹന്തമൽ പ്രിയേ! (നാഥേ)

### ചരണങ്ങൾ.

ഇദ്ദിനത്തിൽ സൽഗ്ഗുരു നിർദ്ദയനായ് തീർന്നിതു
വിദ്രുമാധരി! ഭദ്രേ! കാൺകഴൽ. (നാഥേ)
സാരംഗിനി വാക്യത്താൽ പാരമഴൽ പൂണ്ടു നാം
വേറിട്ടമാറായി കാർവ്വേണി ശുഭേ! (നാഥേ)
മോദഭാരമോടുനാം മേദിനീപതിസുതേ!
സാദരം വാണു കാതര നേത്രേ! (നാഥേ)
നാരിബുദ്ധികൊണ്ടുനിൻ മാറകത്തിൽ നിന്നുടൻ
മാഞ്ഞു പോകുമോ നിൻപ്രിയമെല്ലാം? (നാഥേ)

ര-കാ__പ്രാണനാഥ! ഇത് എന്തു കഥയാണ്?

ഗീതം ൪. ബിഹാക്ക്—ആദിതാളം

### പല്ലവി.

വേണ്ടഹോവൃഥാ പരിഭവം വേണ്ടഹോ വൃഥാ.

### അനുപല്ലവി.

ഗുരുവരനുടെയാജ്ഞയോർത്തു കരുതിടായ്കഴൽ മാനസേ
പ്രാണേശാ നീമമവരൻ മമവരൻ മമവരൻ അതിനില്ലവാദം
(വേണ്ടഹോ)

### ചരണം.

എരിയുമഗ്നി കീഴായെന്നു വരികിലുമെൻ വാക്കിനു
വന്നിടുമോ അന്തരം അന്തരം അന്തരം മമബന്ധുരാംഗാ (വേണ്ടഹോ)

ഭൂ-ദാ— ജഗന്മോഹനേ! ഇനി നിത്യം കാണ്മാൻ ഇടയില്ലാത്തതുകൊണ്ടു വ്യസനിക്കുന്നു.

ഗീതം ൫. ചെഞ്ചുരുട്ടി—രൂപകം.

### പല്ലവി.

അന്നമേ! നാം വേറിടേണ്ടും സംഗതി വന്നു

### അനുപല്ലവി.

ധന്യശീലേ! നിൻവിയോഗം എങ്ങിനെ സഹിപ്പൂ (അന്നമേ)

ചരണം.

എന്മനസ്സി ലുന്നതവി കാരജാലങ്ങൾ
ഒന്നൊടൊന്നായി തിങ്ങിവിങ്ങിടുന്നു സുന്ദരി! (അ)
വാരിജാക്ഷി! നിന്നെവിട്ടാ ലാരെനിയ്ക്കുടോ
സാരമേറും പ്രാണനാഥേ! ചാരുകേശിനി! (അ
എന്നിലുള്ള സ്നേഹപൂര മിന്നിമേലിൽ നീ
ഒന്നുമേ മറന്നിടൊല്ലെ സന്നതാംഗിനി. (അ)

സാര— ചാരുബുദ്ധേ! വ്യസനിയ്ക്കേണ്ട.

ഗീതം ൬. ഉശെനി—ത്രുപകം.

പല്ലവി.

സുന്ദര മൂൎത്തേ! നീതന്നെമൽ പ്രാണനായകൻ

അനുപല്ലവി.

എന്നതിനു എന്നിൽപ്രാണ നുള്ളകാലവും
വന്നിടുന്നതല്ല ഭംഗം ഒന്നുകേൾക്ക നീ. (സുന്ദരമൂൎത്തേ)

ചരണം.

ഇന്ദ്രാണിതൻ നൽപദവി തന്നിടാമെന്നു
ഇന്ദ്രൻവന്നിരന്നാൽകൂടി നിന്നെവിട്ടിടാ (സുന്ദരമൂൎത്തേ)

കോ-ര—ഹേ! രണ്ടാളും കൂടി എന്താണൊരു സ്വകാൎയ്യം.

ഭ-ഓ—ഇത് അവിടുത്തേയ്ക്കും സംബന്ധിയ്ക്കുമല്ലോ.

ര-കാ—നിങ്ങൾക്ക സ്വകാൎയ്യം പാടുണ്ടെങ്കിൽ ഞങ്ങൾക്കും ആവാം.

സാര—സ്വകാൎയ്യം ആൎക്കാ പറയാം. ഇനി മേൽ നമുക്ക് ഇവിടെ ഒന്നായി കൂടുവാൻ തരമില്ലാതെ വന്നതിനാൽ വ്യസനിയ്ക്കുന്നു.

ര-കാ—വ്യസനിച്ചവിടെ നില്പിൻ. ഞങ്ങൾ പൂന്തോട്ടത്തിൽ കൂടി എത്തിക്കൊള്ളാം.

കോ-രാ—(മന്ദഹാസത്തോടെ) അതാണു നല്ലതു്. (രത്നകാന്തിയുടെ കൈ പിടിച്ചു പോകുന്നു)

ഭ-ഓ—എന്റെ കാമനയെ കണ്ടു ദിനം പ്രതി വിശേഷം പറയാതെ എങ്ങിനെ ഞാൻ ജീവിയ്ക്കുട്ടേ.

ഗീതം ൭. കരഹരപ്രിയ—ത്രുപകം.

പല്ലവി.

പ്രാണസഖി! നിന്മുഖാര വിന്ദം
കാണിപാൎത്താൽ ഖേദമെന്നതുണ്ടോ?

### അനുപല്ലവി.

ഗുണമാലെ! വനലോലെ മൃദുശീലെ!
നിന്നധരമച്ചെന്തൊണ്ടിതൻ സമാനം.

### ചരണം.

മറിമാൻ മിഴി! നിൻകോമളാധരെ നൽ
പുതുതേൻ കുടിപ്പാൻ സംഗതി വന്നെന്നാൽ
അതുതാനി പ്രപഞ്ചത്തിലമൃതെന്നു
മമ മാനസത്തിലൂന്നീടുന്നു ബാലേ!

ഞാൻ ഒരു രാജകുമാരനായിരുന്നുവെങ്കിൽ വ്യസനിപ്പാനി ടയില്ലായിരുന്നു.

സാര—ജീവനാഥാ! എനിക്കു നിന്നിൽമീതെ രാജകുമാരനില്ലാ. എന്തിനു വ്യസനിക്കുന്നു. കൂടക്കൂടെ കാണാമെല്ലോ.

ഗീതം ൨ ഹിന്തുസ്ഥാനിതോടി—ആദിതാളം

### പല്ലവി.

ശങ്കകളെന്തിനു പ്രാണനാഥാ!

### അനുപല്ലവി.

സൂൎയ്യനില്ലെന്നാൽ മാരസമാന
വാരിജം വികസിപ്പതുണ്ടോ? (ശങ്കകളെ)

### ചരണം.

കതിരവൻ നീതാൻ താമരയിഹ ഞാൻ
കരുതുക നാമിത്തരമേ. (ശങ്കകളെ)

പ്രാണകാന്താ! നേരം വൈകി. ഇനി പിരിയുകയല്ലേ?

ഉ-ദാ—പ്രിയതമേ! അപ്രകാരമാവാം (രണ്ടുപേരും പോകുന്നു.)

—ം○ം—

### അങ്കം ൩.

---

(രംഗം. ന. അനന്തശയന അരമന. അ. ശ. രാജാവും പത്നിയും ഇരിക്കുന്നു.)

(കട്ടൻ പൊന്തുന്നു.)

രാജാവ്—വല്ലഭേ! സാരജ്ഞിനിയുമായി തോട്ടത്തിൽ നിന്നു ഇന്നലെ ചെയ്ത സംഭാഷണം ഓൎക്കുമ്പോൾ ആഹ്ലാദം ജനിക്കുന്നു. അവളുടെ ബുദ്ധിവൈഭവം ആശ്ചൎയ്യം! അതിന്നനുസരിച്ച രൂപലാവണ്യവും ഉണ്ടു.

രാജ്ഞി—ബുദ്ധി എത്രയുണ്ടായിട്ടെന്താണ്? അവൾ ഒരു സ്ത്രീ അല്ലയോ? ഘടത്തിൽ വെച്ച ദീപമെന്നല്ലേ കരുതാൻ തരമുള്ളു. കഷ്ടം! അവൾ ഒരു പുത്രനായിരുന്നുവെങ്കിൽ എത്ര പ്രകാശിക്കുമായിരുന്നു.

രാജ—വിദ്യ സ്ത്രീയിലായാലും പ്രകാശിക്കും, കേൾക്കുക. ശൃംഗാരമഞ്ജരി ഹേതുവാൽ കാളിദാസൻ ഏതു നിലയിലെത്തി. കൂടാതെ രാമായണം ഭാരതം മുതലായ പുരാണഗ്രന്ഥങ്ങൾ നോക്കുക. എത്രയോ സ്ത്രീകൾ അവരവരുടെ കാന്തന്മാൎക്ക് അവസ്ഥാനുസരണമായും കാലോചിതമായും ഓരോരൊ ഉപദേശങ്ങൾ കൊടുത്തതായി കാണുന്നു. ചൂഡാല അവളുടെ ഭൎത്താവിന്നു വിദ്യ ഉപദേശിച്ചതായി വാസിഷ്ഠത്തിൽ വിസ്തരിച്ചിട്ടുണ്ടു. ഈ കാലാവസ്ഥ നോക്കുന്നതായാൽ തന്നെ സൂൎയ്യാസ്തമനമില്ലാത്തതായ ബ്രിട്ടീഷ് സാമ്രാജ്യ കിരീടാധിപതിയും, ഭാരതഖണ്ഡ ചക്രവൎത്തിനിയും, രാജശിരോമണിയും, ദീനബന്ധുവും ആയിരിക്കുന്ന നമ്മുടെ വിക്ടോറിയ ചക്രവൎത്തിനി സ്ത്രീ അല്ലയോ? കൂടാതെ, സ്ത്രീകൾ പുരുഷന്മാൎക്കു തുല്യം ഉയൎന്ന പരീക്ഷകളിൽ ജയപ്രാപ്തി സിദ്ധിച്ചതായി കാണുന്നില്ലേ?.

രാജ്ഞി—വിദ്യ സ്ത്രീകളിൽ പ്രകാശിക്കേണമെങ്കിൽ ഭൎത്താവ് സാരഗ്രാഹിയായിരിക്കേണ്ടെ? അല്ലാത്ത ഭാഗം സ്ത്രീക്കു സ്വാതന്ത്ര്യമില്ല.

രാജ—സാരജ്ഞിനിയെ ഒരു വിദ്വാനു വിവാഹം ചെയ്തു കൊടുക്കണം, ഇത്രയല്ലേവേണ്ടു.

രാജ്ഞി—ശരി, ശരി. അനുജത്തിക്കോ വൈകിയതു?

രാജ—ഇതുവരെ ഉണ്ടായ സംഭാഷണത്തിന്റെ സാരം ഇതോ? രത്നകാന്തിയെ ഉദ്ദേശിച്ചു പ്രസ്താവത്തിൽ വരാത്തതിനാൽ അവളെ കൊണ്ടു ഒന്നും സംസാരിപ്പാൻ ഇടയായില്ല.

സേവകൻ—(പ്രവേശിക്കുന്നു) സ്വാമിൻ! ആചാൎയ്യർ വന്നു സമയം പാൎത്തുനില്ക്കുന്നു.

രാജ—അദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവന്നാലും.

സേവ—സ്വാമിൻ. (പോകുന്നു)

രാജാ:—ഭദ്രേ! സംഭാഷണം എവിടെ നിൎത്തിയെന്നു ഓൎമ്മയുണ്ടായിരിയ്ക്കാം. രത്നകാന്തിയെ കുറിച്ച് ഒന്നും പറവാൻ സംഗതിയായില്ല. പറയുന്നതായാൽ, അവൾ അവിവേകിനിയും, പ്രപഞ്ചസക്തയും, ധൎമ്മവിഷയങ്ങളിൽ കാംക്ഷയില്ലാത്തവളും, വിദ്യയിൽ വിമുഖിയും എന്നാണ് എന്റെ അഭിപ്രായം. പുത്രിമാരുടെ ഗുണദോഷാദികൾ അധികമായി അറിവാനിട മാതാക്കന്മാൎക്കല്ലേ?

രാജ്ഞി:— ഇവിടുന്ന് ഉണൎത്തിച്ചതു വാസ്തവം തന്നെയാണ്.

(ആചാൎയ്യൻ പ്രവേശിക്കുന്നു.)

ഗീതം ൯. ബിഹാക്— ആദിതാളം.

വല്ലവി.

ധൎമ്മം ദീക്ഷിയ്ക്കും സകല ജനത്തിനും

അനുവല്ലവി.

നിൎമ്മലമൂൎത്തേ! നീ മേൽക്കുമേൽ ഗുണമേകം (ധൎമ്മം)

ചരണം.

നിന്നടി മലർകൂപ്പി യാചിച്ചിട്ടുന്നേൻ സദാ
മന്നിലേഴയാം നിന്നുടെ ദാസൻ ഞാൻ
ഭക്തി മാനസേ യുദിയ്ക്കുവാൻ വഴിപോലെ
ശക്തി നൽകീടണേ മുക്തിപ്രദായക! (ധൎമ്മം)

രാജാ:— ഇതാ നമ്മുടെ ആചാൎയ്യർ വരുന്നു.

(രാജാവും പത്നിയും തൊഴുതു നിൽക്കുന്നു.)

ആചാ:— ശുഭമസ്തു. ശുഭമസ്തു.

രാജാ:— ഈ ആസനത്തെ അലങ്കരിച്ചാലും. ഇവിടുന്ന് എഴുന്നെള്ളുകയാൽ ഞങ്ങൾ ധന്യന്മാരായി.

(എല്ലാവരും ഇരിയ്ക്കുന്നു.)

ആചാ:— തിരുമുഖങ്ങൾ കാണുകയാൽ ഞാനും ധന്യനായി. ഇവിടുത്തെ സമയം വിലപിടിച്ചതാകയാൽ വന്ന കാൎയ്യം ഉടനെ ഉണൎത്തിയ്ക്കാം. ഇന്നു ഞാൻ യോഗശാസ്ത്രത്തിൽനിന്ന് ഒരു ശ്ലോകം വ്യാഖ്യാനിയ്ക്കാനായി ഭുവനദാസനു കൊടുത്തു അവന്റെ വ്യാഖ്യാനത്തിൽ സാരജ്ഞിനിയ്ക്കു സംശയം ജനിച്ചിട്ട് അവൾ വേറെ ഒരു വിധത്തിൽ വ്യാഖ്യാനിച്ച്

അവാം കണ്ട അൎത്ഥം മററേതിലും നന്നായിരുന്നു. ഇതിനാൽ ഉണ്ടായിരുന്ന സന്തോഷാതിരേകത്താൽ വിവരം മുഖദാവിൽ ഉണൎത്തിപ്പാനായി ഇവിടേയ്ക്കു പോന്നതാണ്. മേലിൽ അവരാം സ്വന്തമായി വായിച്ചാൽ മതി. നേരിടുന്ന സംശയങ്ങാം ഞാൻ കൂടക്കൂടെ വന്നു തീൎത്തു കൊടുക്കാം. അവളോടുകൂടി രത്നകാന്തിയും വായിക്കട്ടേ. എനിയ്ക്കു ഇത്രമാത്രമേ ഉണൎത്തിപ്പാനുള്ളൂ.

രാജാ:—അവിടുത്തെ അനുഗ്രഹംതന്നെ സാരഞ്ജിനിയുടെ ബുദ്ധിനൈപുണ്യത്തിന്നു കാരണം.

ആചാ:— ദൈവം നിങ്ങളെ കടാക്ഷിക്കട്ടേ. ഞാൻ വരട്ടേ.

(പോകുന്നു.)

(രാജാവും പത്നിയും എഴുന്നേററ് ആദരവുകാട്ടി ഇരിക്കുന്നു.)

രാജാ:— പ്രാണനാഥേ! 'സാരയെ'ക്കൊണ്ടു നമ്മുടെ ആചാൎയ്യരുടെ വാക്കു കേട്ടില്ലേ? ഹാ! ഞാൻ അവളെക്കുറിച്ച് ഏററവും ആനന്ദിക്കുന്നു. രത്നകാന്തിയെ സംബന്ധിച്ചേടത്തോളം ആചാൎയ്യർ കുറഞ്ഞൊന്നു മാത്രമേ പ്രസ്താവിച്ചിട്ടുള്ളു എങ്കിലും, ഞാൻ അവളെപ്പററി പരിതപിക്കുന്നു.

രാജ്ഞി:— അതിന്നു കാരണമില്ല. അവളെ ഒരു വിദ്വാനായ മഹീപതിക്കു വിവാഹം ചെയ്തുകൊടുത്താൽ അവളും ഗുണോൽകൃഷ്ടയായി ഭവിക്കും.

രാജാ:— പ്രിയതമേ! ഇവർ രണ്ടുപേരും മനസാ വല്ലവരേയും വരിച്ചിട്ടുണ്ടോ?

രാജ്ഞി:— (മന്ദസ്മിതം ചെയ്യുന്നു.)

രാജാ:— എന്താണ് ഒരു മന്ദഹാസം? വല്ലതും അറിയുമെന്നുണ്ടോ? കേരാക്കട്ടേ.

രാജ്ഞി:— ഗീതം ൧൦. ബിഹാക്— ആദിതാളം.

വല്ലവി.

ക്ഷിതിപതേ! എൻപതേ! മതിമുഖിമാർ സ്ഥിതി

അനുപല്ലവി.

മതിയതിലോൎത്താൽ സുലളിതലതാസമം. (ക്ഷിതി)

ചരണം.

അരിമയില്ലെന്നാകിലും ഒരുമരം
അരികേ കണ്ടാൽ ചേരുമാ വൃക്ഷേ
അരിമയോടു മരുവുന്ന തെന്നാലോ
അതിലൊരു വല്ലി ചേന്നണയില്ലയോ? (ക്ഷിതി)

രാജാ:— ശരി, ശരി. ആകട്ടേ, പൂണ്ണമായി മനസ്സിലായില്ല.

രാജ്ഞി:— രത്നകാന്തി കോമളരാജനെ വരിച്ചിരിക്കുന്നു. സാരഞ്ജിനി ഒരു വിദ്വാനേയും ആണ്.

രാജാ:— ഓ ഹോ! വിദ്വാൻ ആരാണെന്നു നമുക്ക് ഊഹിക്കാം) നല്ലത്, വിദ്വാനായ ഒരു മകനേയും ലഭിച്ചു. സംവത്സരാലോചനസഭ അടുത്തുണ്ട്. ഈ കാൎയ്യം ഒന്നാമതായി തീൎച്ചപ്പെടുത്തിയ ശേഷമേ മറെറാരു കാൎയ്യം നോം വിചാരണ ചെയ്കയുള്ളൂ.

രാജ്ഞി:— നാഥ! ഈ വാക്കുകൾ എന്നെ സന്തോഷിപ്പിക്കുന്നു.

(കൎട്ടൻ വീഴുന്നു.)

---

അങ്കം 1.

രംഗം 4.

അനന്തശയനരാജാവിൻെറ സംവത്സരാലോചന സഭ.

| | | |
|---|---|---|
| മന്ത്രി (ഇരിക്കുന്നു) | | സേനാപതി (ഇരിക്കുന്നു) |
| ആചാൎയ്യർ (ടി) | സിംഹാസനം | സൎവ്വാധികാൎയ്യക്കാർ (ടി) |
| ദ്വാരപാലൻ (നില്ക്കുന്നു) | | ദ്വാരപാലൻ (നില്ക്കുന്നു.) |

(കൎട്ടൻ പൊന്തുന്നു.)

രാജാ:— (പ്രവേശിക്കുന്നു.)

(എല്ലാവരും എഴുന്നേററ്)— അനന്തശയനമഹാരാജാധിരാജൻ ജയ ജയ.

(എല്ലാവരും ഇരിക്കുന്നു.)

രാജാ:— ഹേ മന്ത്രിപ്രവരാ! നമ്മുടെ പ്രജകൾക്കു ക്ഷേമം തന്നെയോ?

മന്ത്രി— തിരുമേനിയുടെ കൃപയാകുന്ന ചന്ദ്രികാ പ്രജാക്ഷേമങ്ങളാകുന്ന കുമുദങ്ങളെ വികസിപ്പിച്ചുംകൊണ്ടിരിക്കുമ്പോൾ അവരുടെ ക്ഷേമത്തെപ്പററി ഉണത്തിക്കേണ്ടുന്നതുണ്ടോ?

ഗീതം ൧൧- ശുദ്ധമുഖാരി— ആദിതാളം.

ഭുവനമതഖിലം പുകൾകൊണ്ടിട്ടം നരവരമകുടമണേ!
തവകൃപയാലിന്നവനിസമസ്തം ബഹുഗുണമിയലുന്നു.
വിളവുകളെല്ലാം സമുചിതവഷാൽ തെളിവൊടു വിലസുന്നു,
പുളകിത തനുവായ് തീൎന്നിതു ഭുവനം അഖിലവുമിന്നുമുദാ.
പരഭൃത മൊഴിമാർ പതിവ്രതമാരായ് നിജപതി ത്രപത്തെ
ഉരുതരമോദാൽ സ്മരണം ചെയ്തഥ ധരണിപ! വാഴുന്നു.

ഗീതം ൧൨. ശുദ്ധമുഖാരി— ആദിതാളം.

രാജാ:— അതി മധുരംനിൻ വിനയവചസ്സാൽ മമ മന തളിരിന്നു
കുതുകമിയന്നതി വികസിതമായി സചിവ ശിരോമണിയേ!
മതിമോഹന തര രഥമതിനതി ജവ കുതിരകളുണ്ടെന്നാൽ
ചതുരതയുള്ളൊരു സാരഥിയെന്നിയെ അതുബത പോയിടുമോ?
എന്നതുപോലിഹ നിന്നെവെടിഞ്ഞാലെന്നുടെ കാൎയ്യമെടോ!
ഒന്നു നടക്കുമോ മന്നവനാകിലും ഉന്നതിമേവരുമോ?

സേനാ:— ഭവാൻ കല്പിച്ചതു ശരിയാണ്.

രാജാ:— ഒ! വേണ്ടതില്ല, നമുക്ക് ഇന്ന് ഈ സഭയിൽവെച്ച് അനേകവിഷയങ്ങൾ ആലോചിപ്പാനുണ്ട്. അതിന്നുമുമ്പായി ഒരു വിശേഷകാൎയ്യം ഈ സഭമുമ്പാകെ വെയ്ക്കുന്നു. അതായത്— നമ്മുടെ പുത്രിമാക്ക് യൌവനം തികഞ്ഞിരിക്കുന്നു. അവരെ ഇനിയും കന്യകാവൃത്തിയിൽ വെപ്പാൻ വിചാരിക്കുന്നില്ല. വേളി കഴിച്ചുകൊടുത്താൽ സന്തോഷമായി.

മന്ത്രി:— സ്വാമിൻ! ഇതിനെന്താ വിഷമം. തിരുമേനിയുടെ ഇഷ്ടം ഒന്നുണ്ടായാൽ മതി.

സേനാ:— ഇവിടത്തെ ആശ്രിതനായ കൊങ്കണരാജാവിൻെറ മകൻ 'കോമളരാജൻ' സരസനാണ്. മഹിഷാസുരനൃപൻ ബഹു യോഗ്യനും രസികനും ആകുന്നു. മഹാരാഷ്ട്രനൃപൻ തരക്കേടില്ല.

രാജാ:— പക്ഷെ, നമ്മുടെ കുമാരികൾ ഇന്നിന്നവരെ വിവാഹം കഴിക്കേണമെന്നു നോം കല്പിക്കയില്ല. ദമയന്തീ, ഇന്ദുമതി, മുതലായ സ്ത്രീരത്നങ്ങൾക്കു യഥേഷ്ടം വരിക്കേണ്ടുന്ന സ്വാതന്ത്ര്യം

മുമ്പുണ്ടായിരുന്നുവല്ലോ. ഈ കാലത്തിൽ അധികപക്ഷക്കാ രും വിപരീതം പ്രവൎത്തിയ്ക്കുയാണ്. എന്നാൽ നമ്മുടെ പു ത്രിമാൎക്ക് ആരാരെ വരിപ്പാൻ ഇഷ്ടമുണ്ടോ, അവരെ വരിച്ചു കൊള്ളട്ടെ, എന്നെ നമുക്കു ഭാവമുള്ളൂ.

സൎവ്വാ:—നാം പൂൎവ്വീകസമ്പ്രദായം അനുഷ്ഠിയ്ക്കുന്നു എങ്കിലും, അതു പുതുനടവടിയാണെന്ന് അഭിപ്രയപ്പെടാൻ പലരും ഉണ്ടാകും.

മന്ത്രി.—എങ്ങിനെ അഭിപ്രായപ്പെട്ടാലെന്താണ്? നാം പ്രവൎത്തി യ്ക്കുന്നതു ധൎമ്മാനുസരണമായിരിയ്ക്കണം.

രാജാ:—ശരി, ധൎമ്മകാംക്ഷ മാത്രമേ നമുക്കുള്ളൂ.

"അസ്ഥിരേണ ശരീരേണ
യോസ്ഥിരൈശ്ച ധനാദിഭിഃ
സഞ്ചിനോതിസ്ഥിരം ധൎമ്മം
സ ഏകോ ബുദ്ധിമാൻ നരഃ."

(അൎത്ഥം) അസ്ഥിരമായിരിയ്ക്കുന്ന ശരീരംകൊണ്ടും, അസ്ഥിരങ്ങളായിരിയ്ക്കുന്ന ധനാദികൾകൊണ്ടും, സ്ഥിരമായി രിയ്ക്കുന്ന ധൎമ്മത്തെ ഏവൻ സമ്പാദിച്ചുകൂട്ടുന്നുവോ, അവ നാണ് ബുദ്ധിമാനായ മനുഷ്യൻ.

മന്ത്രി:—എന്നാൽ— രൂപലാവണ്യസമ്പന്നയായിരിയ്ക്കുന്ന രത്ന കാന്തിയും, വിദ്യാധനാദിവിശിഷ്ടയായിരിയ്ക്കുന്ന സാരഞ്ജി നിയും, ആരാരെ വരിപ്പാൻ തീൎച്ചയാക്കിയിരിയ്ക്കുന്നു എന്ന് അരുളിച്ചെയ്താൽ കൊള്ളാമായിരുന്നു.

ഗീതം ൧൩. ഗൌര—ആദിതാളം.

വല്ലവി

രാജാ:—കൊങ്കണേശ പുത്രനെ മമ രത്നകാന്തി താൻ

അനുപല്ലവി

മതി തന്നിൽ മോദമായ് പതിയാക്കിനാൾ സുത (കൊ)

ചരണം.

പരിതോഷമോടു "സാരാ" തന്മനതളിരിനാഥഹോ!
വരണം ചെയ്തിന്നി മന്ത്രിപുത്ര ഭുവനദാസനെ. (കൊ)

ഹേ! സഭാവാസികളേ! വിവാഹശേഷം ഭുവനദാസ

റോടുകൂടി സാരഞ്ജിനിയെ രാജ്യഭരണമേല്പിച്ച നമുക്കു യോഗനിഷ്ഠയ്ക്കു നിയ്യാണം ചെയ്യേണമെന്നാണ് ഭാവം.

ആചാ:—ബഹുവിശേഷം; കൊള്ളാം. കൊള്ളാം. മുഹൂത്തം അടുത്തുണ്ട്.

മന്ത്രി:—ഭവാന്റെ കൃപാകടാക്ഷത്തിന്ന് അടിയന്റെ പുത്രൻ എന്നും പാത്രമാണെന്നു ബോധമുണ്ട്. എങ്കിലും ഈ അപരിമിതയായ ദയയ്ക്ക് അവനും ഈ ദാസനും ഭാഗ്യമുണ്ടായെല്ലോ എന്നുവെച്ച് ആശ്ചയ്യപ്പെടുന്നു.

ആചാ:—ആശ്ചയ്യപ്പെടാൻ ഒന്നും ഇല്ല. പൃത്ഥ്വീകചരിത്രങ്ങളെ നോക്കുവിൻ!

രാജാ:—ശരിയാണ് ആചായ്യരുടെ വചനം. ഹേ! മന്ത്രി! ഈ ബന്ധുത്വംകൊണ്ടു നമുക്കാണു ഭാഗ്യം. വിദ്വന്മകുടശിരോമണിയായിരിയ്ക്കുന്ന ഒരു പുത്രനെ ജഗദീശൻ ദാനംചെയ്തു എന്നേ പറയേണ്ടതുള്ളൂ.

സർവ്വ:—സർവ്വാംഗസുന്ദരിയായ രത്നകാന്തി കോമളരാജനെ മനസാ വരിച്ചതും ഭംഗിയായി. അദ്ദേഹത്തിന്റെ അച്ഛൻ നമുക്ക് ഒരു ബന്ധുവും ആകുന്നു.

രാജാ:—എന്നാൽ അടുത്ത മുഹൂത്തത്തിന്നുതന്നെ സ്വയംവരം നിശ്ചയിയ്ക്കാം. വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്കാലും.

മന്ത്രി:—അരുളപ്പാടുപോലെ.

രാജാ:—നല്ലത്. ഇനി നോം മററുള്ള കായ്യങ്ങൾ വിചാരണ ചെയ്യുക.

മന്ത്രി:—കല്പനപോലെ. (ഓരോ റിക്കാർഡുകൾ എടുത്തു നോക്കുന്നു) തിരുമേനിയുടെ കീഴ്പ്പാഴ്ചക്കാരായ എല്ലാ രാജാക്കന്മാരും തൃപ്പാദത്തിങ്കലേയ്ക്ക് എത്തിയ്ക്കേണ്ടുന്ന കപ്പം ഒപ്പിച്ചു എന്നു കാണിയ്ക്കുന്ന ഖജാൻജിയുടെ രേഖകൾ കിട്ടി. എന്നാൽ കന്നടരാജൻ കപ്പം എത്തിച്ചില്ലെന്നു മാത്രമല്ല, വിവരം ബോധിപ്പിയ്ക്കുകയുംകൂടി ചെയ്തു കാണുന്നില്ല.

സേനാ:—ഹ ഹാ! ഞാൻ സംശയിച്ചതുപോലെ തന്നെയായി. കായ്യവശാൽ അദ്ദേഹത്തെ ഈയിടെ കാണ്മാൻ ഇടയായി.

അന്ന് എന്നോടു കുറഞ്ഞോരു രസക്ഷയം കാട്ടിയെന്നു തോന്നി.

സേവ:— (പ്രവേശിച്ച്) ജയ ജയ മഹാരാജൻ! ഒരു തിരുവെഴുത്തിതാ കന്നടത്തിൽനിന്ന് അയച്ചിരിയ്ക്കുന്നു.

രാജാ:—മന്ത്രി! അതു പൊളിച്ചു വായിയ്ക്കാം.

മന്ത്രി:—(പൊളിച്ചു വായിയ്ക്കുന്നു.)

മഹാരാജപൂജിതരാജമാന്യരാജശ്രീ

അനന്തശയനമഹാരാജാവിന്നു കന്നടരാജാവിന്റെ ലേഖനം:— അങ്ങെ ദ്വിതീയപുത്രിയായ സാരങ്ഗിനിയ്ക്കു വിദ്യാവൈഭവവും രതിയെ ജയിയ്ക്കുന്നതായ സൌന്ദൎയ്യവും ഉണ്ടെന്നു നമുക്ക് അറിവുണ്ടായിട്ടാണ് നോം ആഗ്രഹിച്ചത്. അതിനെ കേവലം അങ്ങുന്ന് അനാദരിച്ചിരിയ്ക്കുന്നു. ആ കന്യകാരത്നത്തെ നമുക്കു തന്നെ വിവാഹം കഴിച്ചുതരേണമെന്നു രണ്ടാമതുംകൂടി നോം അറിയിച്ചുകൊള്ളുന്നു. പത്തുദിവസത്തിലകം അനുകൂലമായ മറുവടി കിട്ടാത്ത ഭാഗം നോം കൊല്ലംതോറും ഒപ്പിയ്ക്കേണ്ടുന്ന കപ്പം തരികയില്ലെന്നു മാത്രമല്ല, നമ്മുടെ വീരചതുരംഗപ്പടയെ അയച്ചു, യുദ്ധംചെയ്ത് അനന്തശയനം കീഴടക്കുന്നതാണെന്നും അറിയിച്ചിരിയ്ക്കുന്നു. ഇതിൽ നമ്മുടെ കയ്യൊപ്പും മുദ്രയും വെച്ചിരിയ്ക്കുന്നു.

എന്ന് കന്നടരാജൻ സോമണ്ണരശു.

മന്ത്രി:—(കോപത്തോടെ)ആശ്ചൎയ്യം! ധിക്കാരത്തിന്റെ വണ്ണമോ ഇത്! "ഡംഭം നാശത്തിന്നു മുൻഗാമിയാണല്ലോ."

സേനാ:—(കോപത്തോടെ) ഹേ! കന്നടേശാ! മാനുഷാധമാ! നിന്റെ ഡംഭാചാരവിലാസമോ ഇത്! രാജശിരോമണിയായിരിയ്ക്കുന്ന നമ്മുടെ രാജാവിന്നു ഈ രീതിയിലോ എഴുതിയത്! ഉം, ഉം.

രാജാ:— സേനാധിപതേ! ക്ഷമിയ്ക്കു. നമ്മുടെ ദ്വിതീയപുത്രിയെ ദുൎബ്ബുദ്ധിയായ കന്നടനുവിവാഹം കഴിച്ചുകൊടുക്കില്ലെന്നു നോം മുമ്പുതന്നെ തീൎച്ചപ്പെടുത്തിയ കാൎയ്യമാണ്. കൂടാതെ ഇപ്പോഴും വേറെ വിധംആലോചിച്ചും ക

ഴിഞ്ഞു. അതല്ലാത്ത ഭാഗമായാലും ഈ വക അഹമ്മതി ധർമ്മത്തിനു പോരായ്കയാൽ നിൎത്തൽ ചെയ്യേണ്ടതുമാണ്. അതിനാൽ യുദ്ധത്തിന്ന് ഉടനെ വട്ടം കൂട്ടുകയല്ലാതെ നിവൃത്തിയില്ല.

സേനാ:—അടിയൻെറ ബാഹുപരാക്രമം കന്നടൻ അറിയാറായി.

രാജാ:—ദൈവം നമ്മെ വിജയികളാക്കിത്തീൎക്കട്ടെ!

മന്ത്രി:—വേണ്ടുന്ന ഒരുക്കത്തോടുകൂടി കന്നടത്തിൽ നാം പ്രവേശിച്ചു യുദ്ധം ചെയ്യാൻ അവസരമില്ല. അതിനാൽ കന്നടസൈന്യം ഇവിടെവന്നു നമ്മോടെതിൎക്കുമ്പോൾ തടുത്തുനിൎത്തി അവജയപ്പെടുത്തുന്നതാണ് ഉത്തമം. അതിലിടക്കു വേണ്ടപ്പെട്ട ഒരുക്കങ്ങൾ ശീഘ്രം ചെയ്യുകയല്ലേ?

രാജാ:—അതാണു നല്ലത്.

സേനാ:—(ഗൌരവത്തോടെ) ഇവിടുത്തെ കരുണാകടാക്ഷത്താൽ അടിയൻ പ്രവൎത്തിക്കുന്നതു് ഉടനെ കാണാം.

ആചാ:—മഹാരാജാധിരാജൻ! ഭവാനെ ജഗദീശൻ കടാക്ഷിക്കട്ടെ!

രാജാ:—നാം ഇപ്പോൾ സഭ പിരയുക. (നിൽക്കുന്നു)

മറ്റെല്ലാവരും: (എഴുനീററു തൊഴുതുംകൊണ്ട്) മഹാരാജാധിരാജൻ! ജയ ജയ!

രാജാ:—(പോകുന്നു)

(മറ്റെല്ലാവരും പോകുന്നു)

—ം:൦:ം—

### അങ്കം 2. രംഗം 1.

കന്നടസേനാധിപതി, സൎവ്വാധികാൎയ്യക്കാർ, ഭടൻ, മററും പട്ടാളക്കാർ കന്നടത്തിൽനിന്നു അനന്തശയനത്തേക്കു യുദ്ധയാത്ര ചെയ്യുന്നു.

ഗീതം ഫര്. മാൎച്ച്—ആദിതാളം.

സേനാ:— നടാ നടാ നടാ ഝടിതിയായിഹ
പട പൊരുതി നാം അടിമയാക്കുവാം. (നടാ)

അനന്തശയനരാജാവ് എന്തു കരുതി നമ്മുടെ സ്വഹോദര മന്ന് അദ്ദേഹത്തിന്റെ പുത്രിയെ കല്യാണം ചെയ്തു കൊടുക്കുന്നില്ല?

മന്ത്രി:—അദ്ദേഹത്തിന്റെ ബുദ്ധിമോശമെന്നു പറവാനില്ല. മന്ത്രിയുടെ പ്രാപ്തിക്കുറവു തന്നെയാണ്. അതിനാൽ അനന്തശയനകിരീടാധിപതിയായി വാഴാൻ നമ്മുടെ സ്വാമിക്കു ഇടവരും. കണ്ടുകൊൾക.

സർവ്വാ:—അതിനെന്തു സന്ദേഹം? ശൂരപരാക്രമികളായ പട്ടാളങ്ങളും അതി കേമമായ പടക്കോപ്പുകളും ഉള്ളതിനാൽ ഒരു നിമിഷംകൊണ്ട് അനന്തശയനം പിടിച്ചടക്കാം.

കല്പിച്ചയച്ച ദൂതന്മാർ തിരിച്ചുവന്നു വേണ്ടപ്പെട്ട അറിവു തന്നില്ലല്ലൊ. ഹാൾട്ട് സ്റ്റേണ്ട് അററ് ഈസ്.

മന്ത്രി:—ജയം പ്രാപിക്കുന്നതുകൊണ്ടായെ? വന്ന കാര്യം മറന്നൊ? ഒന്നാമതായി സാരഞ്ജിനിയെ തിരുപാദത്തിലേക്കു സമർപ്പിക്കണം. ദൂതന്മാരെ ഉടനെ കാണാതിരിക്കില്ല.

സേനാ:—ഏതായാലും രാജാവു നമ്മുടെ വീര്യം ഗ്രഹിക്കാറായി. എടുക്കാം തോക്കു, നടക്കാം വലത്തോട്ടു, ലഫ്റ്റ് റൈററ്.

(എല്ലാവരും പാടിക്കൊണ്ടു നടക്കുന്നു)

ശേഷശയനത്തിൽ വാസം ചെയ്യുന്ന
ദോഷിരാജനീ വാശമേ ഗരി. (നട൦)

മന്ത്രി:—ഇപ്പോൾ നാം അനന്തശയനത്തിൽ എത്തി; എങ്കിലും വഴിക്കു തടസ്ഥം യാതൊന്നും നേരിട്ടിട്ടില്ല.

സേനാ:— ഇനി ഒന്നും നേരിടുകയും ഇല്ല. ഒരു സമയം അനന്തശയനൻ ഓടിക്കളഞ്ഞായിരിക്കാം. എന്നാൽ വൈഷമ്യമില്ലായിരുന്നു.

മന്ത്രി:—ഈ കുന്നിൽനിന്ന് അനന്തശയനം മുഴുവൻ അതാ കാണുന്നു. (സൂക്ഷിച്ചു നോക്കിക്കൊണ്ടു) രാജാവിന്റെ കോട്ട എവിടെ?

സേനാ:—ഹാൾട്ട് സ്റ്റേണ്ട് അററ് ഈസ്. കുഴൽ (Telescope) എടുത്തു നോക്കിൻ.

മന്ത്രി:—(കുഴൽ എടുത്തു നോക്കി ഏതാനും കണ്ടു എന്നു നടിച്ചു)

ഹേ സഖെ! ആ കാണുന്ന അരയാൽ വൃക്ഷത്തിന്ന് ഇടത്തായി പിടിച്ച് ഒന്നു നോക്കുവിൻ. (കുഴൽ കൊടുക്കുന്നു)

സേനാ:—(കുഴൽ വാങ്ങി നോക്കിക്കൊണ്ടു) വരിവരിയായി നില്ക്കുന്ന ഉന്നതവൃക്ഷങ്ങൾ കണ്ടാൽ നട്ടുവളൎത്തിയവപോലെ തോന്നുന്നു. അത്രയുമല്ല, തീൎപ്പകയും ധാരാളമുണ്ട്. കാക്ക മുതലായ പക്ഷികൾ അങ്ങുമിങ്ങും പറക്കുന്നു.

മന്ത്രി:—ഇവ എല്ലാം ഞാനും കണ്ടിരുന്നു. തീൎച്ച, കോട്ട അതു തന്നെ. നാം ജാഗ്രതയായി പോകാം.

സേനാ:—അതാണ് നല്ലതു്. ഷോൾഡർ ആംസ്, റൈററ്, ക്വിക്ക് മാൎച്ച്.

(എല്ലാവരും പാടിക്കൊണ്ടു നടക്കുന്നു)

മന്നിടമതി ലുന്നതിയാളും
കന്നടരാജൻ തന്നനുഗ്രഹാൽ.

മന്ത്രി:—കോട്ടയ്ക്കു സമീപം എത്തിയിരിയ്ക്കുന്നതിനാൽ നാം അല്പം വിശ്രമിയ്ക്കുയല്ലെ?

ക-സേ:—അപ്രകാരം ആവാം. ഹാൾട്ട് സ്റ്റേണ്ട ആററ് ഈസ്.

ദൂതൻ:—(പ്രവേശിയ്ക്കുന്നു) നാലാൾ ഞങ്ങൾ പോയതിൽ മൂവരേയും അനന്തശയനമന്നവൻെറ കിങ്കരന്മാർ പിടിച്ചു കെട്ടിക്കളഞ്ഞു. ഞാൻ ഉപായത്തിൽ ഓടിപ്പോന്നു.

മന്ത്രി:—(കോപത്തോടെ) കഥ പറയുന്നതു വഴിയെ ആവാം. സമയം കളയേണ്ട. എന്തറിവു കിട്ടി?

ദൂതൻ:—അനന്തശയനരാജാവിന്നു കോപ്പു കൂട്ടുവാൻ സമയം കിട്ടാഞ്ഞതിനാൽ നിഷ്പ്രയാസേന ജയിയ്ക്കാം.

ക-സേ:—നല്ലതു്. ബററാലിയൻ സ്റ്റഡി, ഷോൾഡർ ആംസ്, സ്ലോ മാൎച്ച്.

(പിന്നിൽ കട്ടൻ വൊങ്ങുന്നു)

—oo:o:oo—

അങ്കം 2. രംഗം 2.

അനന്തശയനകോട്ടയിൽ സൈന്യങ്ങൾ നില്ക്കുന്നു.

ക-സേ:—സൂക്ഷിയ്ക്കണേ! ഇനിയും അടുത്തുചെല്ലുക, ഹാൾട്ട്. (എതൃസൈന്യത്തെ കണ്ടിട്ടു) ഹേ! മാനുഷാധമന്മാരെ! ന

പുംസകന്മാരെ! ശീഘ്രം കോട്ടയൊഴിഞ്ഞു ദേഹരക്ഷ ചെയ്തു കൊൾവിൻ.

ഗീതം ൫൩. നവരസം—ആദിതാളം.

പല്ലവി.

വരിക വരിക നരപാലാധമ! (വരിക)

അനുപല്ലവി.

ധീര ധീരനതി വീരനതെന്ന നിൻഘോരവിചാരമിതെല്ലാം
തീരുമെടോ! ആഹവത്താൽ, വീരനെന്നാൽ (വരിക)

ചരണം.

പ്രാണഹാനി തവ സേനകൾക്കു മഥ
ഊനം നിനക്കും വന്നീടും,
ഹീനമതേ! വന്നിടുനീയിന്നരികിൽ (വരിക)

അ-സേ:—ഹെ മൂഢമതികളെ! നിങ്ങൾ രാജനീതിയും ധൎമ്മവും കാംക്ഷിയ്ക്കുന്നവരാണെങ്കിൽ യുദ്ധസന്നാഹത്തിന്നു വേണ്ടുന്ന സമയം ഞങ്ങൾക്കു തരികയില്ലായിരുന്നുവൊ? എന്നാലും ഞങ്ങളുടെ പരാക്രമം കണ്ടാലും.

ഗീതം ൫൪. കമാശി—രൂപകം.

പല്ലവി.

ശിഷ്ടനൃപസേനയോടു നിഷ്ഠുരമായ്
പടപൊരുതാ നതിസഹസാ (ശിഷ്ട)

അനുപല്ലവി.

ഇഷ്ടമോടെ വന്നണഞ്ഞ കന്നടമന്നവ സൈന്യമേ
നന്നിതു ദുൎന്നയമിങ്ങിനെ (ശിഷ്ട)

ചരണം.

പ്രാണനിനുവേണമെന്നാൽ, ദീനമന്യെപോകനിജപുരമതിൽ
ആണെന്നാകിൽ വാടാ കാണ്ക നീ,
അടലിന്നടവുംതവ പടയുടെമുടിയും കൊടിയും ഒടിയും (ശിഷ്ട)

ക-സേ:—ഇതൊക്കെ തോക്കിന്നിരയാകാനുള്ളൂമാൎഗ്ഗമെന്നു ധരിച്ചുകൊൾക. ഹേ നീചമതികളെ! വായടയ്ക്കു.

രണ്ടുഭാഗവും യുദ്ധം ഘോരമായി ചെയ്യുന്നു:
കോട്ടവാതിലുകൾ പൊളിഞ്ഞു വീഴുന്നു.
കന്നടസൈന്യം അകത്തുകടക്കുന്നു.

ഗീതം ൫൫. ബിഹാക്ക്—ആദിതാളം.

പല്ലവി.

കന്നടേന്ദ്രനിന്നു ജയം വന്നു ചേൎന്നു കാണ്ക.

അനുപല്ലവി.

കനിവിലുമതിയശസ്സിലുമിനിമരണാ
മനുദിനവും ചെയ്യട്ടെ. (കന്ന)

ചരണം.

അമിതകല്ലുകാൽ കൊടികളേറി ആടിപ്പാടുവോം നാം
സമയം തെല്ലും പോക്കിടാതെ നൃപനെ പുകഴ്ത്തി
ഘോഷം ചെയ്യിൻ. (കന്ന)

രത്നകാന്തിയേയും പട്ടാളക്കാരേയും ഒരു സന്ന്യാസിയേയും തടവുകാരാക്കി പുറത്തു കൊണ്ടുവരുന്നു.

ക_മന്ത്രി:—രാജാവിനേയും, പത്നിയേയും, മകൾ സാരഞ്ജിനിയേയും, മന്ത്രിസേനാധിപതിമാരേയും കണ്ടില്ലല്ലൊ.

ക_സേ:—സിപ്പായിമാർ പോയി ഒന്നുകൂടി തിരഞ്ഞുവരട്ടെ. നാം അനന്തശയനരാജാവിൻെറ സഭാമണ്ഡപത്തിൽ പോയി കാൎയ്യവിചാരണ ചെയ്യാം.

(എല്ലാവരും പോകുന്നു)

കോമളരാജൻെറ കൈ പിടിച്ചുംകൊണ്ടു ഭുവനദാസ് കോട്ടയിൽനിന്നു് ഇറങ്ങിവരുന്നു.

കോ_രാ:—(നെഞ്ചുതടവി കരഞ്ഞുംകൊണ്ടു്) അയ്യോ! അയ്യോ!

ഭു_ദാ:—ഹാ ഭഗവാനെ! നിൻെറ കരുണയാൽ ഒരുവിധം രക്ഷപ്പെട്ടു. സഖേ! കോമളരാജ! സൂക്ഷിയ്ക്കണെ.

കോ_രാ:—അയ്യോ! രത്നകാന്തി! നീ എവിടെ? അയ്യോ! നെഞ്ചു പൊട്ടുന്നു.

ഗീതം ൧൮. കാംബോദി—ആദിതാളം.

പല്ലവി.

എങ്ങുപോയെൻ മാനേ! അംഗനാമണിയേ!

അനുപല്ലവി.

എങ്ങിനെ സഹിപ്പു നിന്നുടെ വിയോഗം. (എങ്ങു)

ചരണം.

അന്നനടയാളേ! കണ്മണി! സുശീലേ!
എന്നു കാണും ബാലേ! നിൻ മുഖകമലം. (എങ്ങു)

ഭു_ദാ:—എടോ! ഇങ്ങിനെ ആരാസം കാട്ടിയാൽ അപകടത്തിൽ പെടും. നാം വേഷം മാറി പോകാം.

കോ_ രാ:— എന്തു വേഷം ധരിയ്ക്കുന്നതാണ് നല്ലതു, പറകെടോ? നിലയില്ലാതെ ആകുന്നു.

ഉ_ മാ:— ഒരു സന്ന്യാസിവേഷം ധരിപ്പാനാണ് എന്റെ പുറപ്പാട്.

കോ_ രാ:— ഒരു ശേട്ടുവിന്റെ വേഷം ഞാനും കെട്ടിക്കളയാം.

ഉ_ മാ:— (ആത്മഗതം) ഈ മാരണത്തിന്റെകൂടെ നടന്നാൽ ഞാനും മോശത്തിലാകും. (പ്രകാശം) എന്നാൽ നാം വേഷം മാറി വെവ്വേറെയായി പോകാം.

കോ- രാ:— അപ്രകാരം ആവാം.

(രണ്ടുപേരും പിരിയുന്നു)

---

## അങ്കം 2. രംഗം 3.

അനന്തശയനാലോചനമണ്ഡപത്തിൽ ജയപ്രാപ്തന്മാരായ കന്നടസേനാധിപതിയും മന്ത്രിയും സർവ്വാധികാര്യക്കാരും കാര്യവിചാരണ ചെയ്യുന്നു.

തടവുകാർ:— (സമീപത്തു നില്ക്കുന്നു)

ക_ മ:— അനന്തശയനനും മന്ത്രിയും മററും കോട്ടയുടെ പിൻഭാഗത്തിൽകൂടി ഒളിച്ചു പോയെന്നു മാത്രമെ ഒററുകാർ അറിവു തന്നുള്ളു. സാരങ്ങിനിയെ കിട്ടാത്തതിനാൽ യുദ്ധം ജയിച്ചതിനുള്ള സന്തോഷം ഇല്ലാതെയായി.

ഭദ്രൻ:— (സിപ്പോയി) സ്വാമിൻ! കോട്ടയിലുള്ളവരെ പിടിച്ചു കെട്ടുമ്പോഴും കൂട്ടത്തിൽ ഒരു സന്ന്യാസിയും അകപ്പെട്ടിട്ടുണ്ടു. അദ്ദേഹത്തിന്നു പ്രായം നന്നെ കുറയുന്നതുകൂടാതെ, കൈകളിൽ വളകളും കണ്ടു.

ക_ സേ:— പിടിച്ചു മുമ്പിൽ നിൎത്തുക.

ഭദ്ര:— (തിരഞ്ഞു പിടിച്ചു മുമ്പിൽ നിൎത്തുന്നു) ഇതാ സന്ന്യാസി.

ക_ മ:— ഹേ താപസശ്രേഷ്ഠ! ഭവാൻ ആരാണെന്നു അരുളിച്ചെയ്താലും. ഈ പോക്കളത്തിൽ അകപ്പെടുവാൻ കാരണമെന്താണ്?

സന്ന്യാ:— (കരഞ്ഞു നില്ക്കുന്നു)

ക- മ: — സന്ന്യാസിമാക്ക് ഇഹലോകചിന്ത വിധിച്ചിട്ടില്ല. കഷ്ട കാലത്തു വ്യസനിയ്ക്കുകയോ ശിഷ്ടകാലത്തു സന്തോഷിയ്ക്കുകയോ ചെയ്യുകയില്ല. പിന്നെ ഇവിടുന്ന് ഇപ്രകാരം വ്യസനിപ്പാൻ സംഗതി എന്തെന്നു കേൾപ്പാൻ ആഗ്രഹമുണ്ട്.

സന്ന്യാ: — (ആത്മഗതം) ഞാൻ സന്ന്യാസി തന്നെയാണെന്നു ഖണ്ഡിച്ചു പറഞ്ഞാലും, എന്നെ വിശ്വസിച്ച് എളുപ്പത്തിൽ വിട്ടയയ്ക്കുകയില്ല. അതിനാൽ ഇങ്ങിനെ പറയാം. (പ്രകാശം നമസ്കരിച്ചുംകൊണ്ടു) പ്രഭോ! ദ്രോഹിയ്ക്കരുതെ, ഞാൻ അനന്തശയനമഹാരാജാവിന്റെ മകൾ സാരഞ്ജിനിയാണ്.

ക- സേ: — ഓ ഹോ! സന്തോഷം, ബഹുസന്തോഷം!

ക- മ: — (ആത്മഗതം) ഈ കുമാരി നമ്മുടെ സ്വാമിയുടെ പത്നിയായിരിയ്ക്കേണ്ടവളാകയാൽ ഇങ്ങിനെ പറയാം. (പ്രകാശം) ഹേ കന്ന്യകാരത്നമേ! വ്യസനിയ്ക്കരുതു, ആശ്വസിയ്ക്കു. ഭവതി എന്റെ പുത്രിയ്ക്കു സമം.

സാര: — അച്ഛൻ യുദ്ധത്തിൽ തോല്ക്കുമെന്നു കണ്ടപ്പോൾ മഹാപാപിനിയായ ഞാൻ ഈ വേഷത്തിൽ ഓടിപ്പോവാൻ ശ്രമിയ്ക്കയായിരുന്നു. അപ്പോഴാണ് എന്നെ പിടികിട്ടിയതു്.

ക- മ: — ശുഭകാലമടുത്തു. ഒട്ടും വിഷാദിയ്ക്കേണ്ട.

ക- സേ: — സഖേ മന്ത്രി! വെറുതെ സമയം കളയരുതു. ഈ രാജകന്ന്യകയെ ഉടനെ തിരുമുമ്പാകെ കൊണ്ടുപോകാം.

സാര: — പ്രഭോ! എന്നെ രക്ഷിയ്ക്കണേ.

ക- സേ: — ഓ രക്ഷിപ്പാൻ ആളെ ആക്കിത്തരാം.

(ഭദ്രനെ നോക്കി) സിപ്പായി! രഥം കൊണ്ടുവരു.

ഭദ്ര: — കല്പനപോലെ. പോകുന്നു.

ക- മ: — അനന്തശയനപരിപാലനാൎത്ഥം സൎവ്വാധികാൎയ്യക്കാർ ഇവിടെ വസിയ്ക്കട്ടെ. ഈ കുമാരിയോടുകൂടി നമുക്ക സ്വദേശത്തേയ്ക്കു പോകാം.

ക- സേ— ഈ നിശ്ചയം ഭേഷായി. സൎവ്വാധികാൎയ്യക്കാൎക്ക് ഉപരാജാവായിരിയ്ക്കുന്നതു സമ്മതമെന്നു കരുതുന്നു.

ക- സൎവ്വാ: — നല്ലശിക്ഷ. സമ്മതമല്ലാതെ വരാൻ ഈ അവസരത്തിൽ പാടുണ്ടോ?

ക- മ:— ഈ തടവുകാരുടെ വിചാരണ നിങ്ങൾ ചെയ്തുകൊൾവിൻ. സുഖേന ഇവിടെ വാഴവാൻ ദൈവം സംഗതി വരുത്തട്ടെ.

രുദ്ര:— (പ്രവേശിച്ച്) രഥം ഇതാ തെയ്യാറാക്കിയിരിക്കുന്നു.

ക. സേ:— (മന്ത്രിയുടെ ചെകിട്ടിൽ പറഞ്ഞശേഷം, സാരഞ്ജിനിയോടു കോപത്തിൽ) പിതാവിന്റെ രാജ്യം പോകാൻ ജനിച്ചവളേ! കണ്ണുനീർ വാർത്തു മതി. നിന്നാൽ ഞങ്ങൾ എത്ര കഷ്ടപ്പെട്ടു, ക്ഷണത്തിൽ രഥത്തിൽ കയറു.

സാര:— (കയറാതെ കരയുന്നു)

ക- സർവ്വ:— (ആത്മഗതം) ഇവളുടെ ജ്യേഷ്ഠത്തി ഈ വിധം ദുസ്വഭാവം നമ്മോടു കാണിക്കയില്ലായിരിക്കാം.

ഗീതം ൧൯. ഹിന്ദുസ്ഥാനി കാപ്പി—ആദിതാളം.

പല്ലവി.

സാര:— ആ ഹാ ജഗദീശ്വരാ! പരിപാഹിമാം കരുണാ നിധിയെ!

അനുപല്ലവി.

മാലകൽവാൻ സദാനിന്റെ കാലിണ പൂമ്പൊടികളെ
ചാലവേ എൻ മൂർദ്ധ്നിചേർപ്പതിവിധത്തിനോ ശിവനേ! (ആ)

ചരണം.

പൊട്ടിടുന്നേൻ ചിത്തമിന്നി ദുഷ്ടർ ചെയ്യും ക്രൂരതയാൽ
വിട്ടിടുന്ന ഭാവമില്ല ശിഷ്ടപാല! എൻ വിധിയെ! (ആ)
ബന്ധുവാരു മില്ലാതെയീ അന്ധകാര മതില്പെട്ടേൻ
ബന്ധനം ചെയ്തീടുമിന്നി യന്തകന്മാരെൻപരനേ! (ആ)

ക- സേ:— എന്ത്, ദുഷ്ടേ! കയറു.
ഭടന്മാരെ! ഈ പിശാചിനെ രഥത്തിൽ വലിച്ചിടുവിൻ.

രുദ്ര:— (പിടിപ്പാൻ തുനിയുന്നു)

സാര:— (രഥത്തിൽ കയറിക്കൊണ്ടു ഛി ഛി ദുരാത്മാക്കളെ! നിങ്ങൾ എന്നെ തൊടരുതു. ഞാൻ തന്നെ കയറാം.

രുദ്ര:— എന്നാൽ കയറു. ഉം.

ക- സേ:— അപ്രകാരമാവാം.

ക- മ:— നാം കൂടെ കയറുകയല്ലെ.

(രണ്ടുപേരും കയറുന്നു)

കാ- മ:— രഥം ഓടിച്ചാലും.

ഭദ്ര:— (രഥം ഓടിക്കുന്നു)

സാര:— ആ ഹാ ജഗദീശ്വരാ! (രോദിക്കുന്നു)

(കട്ടൻ വീഴുന്നു)

—ം:ം—

## അങ്കം 2. രംഗം 4.

അനന്തശയന അരമന.

(കന്നട ഉപരാജാവ് ഇരിക്കുന്നു.)

(കട്ടൻ പൊന്തുന്നു)

ഉ- രാ:— രത്നകാന്തി, രത്നകാന്തി തന്നെ. അവളെ സ്വാധീനമാക്കണം. സാരഞ്ജിനിയെ രാജാവിന്നു പാടുണ്ടെങ്കിൽ സോദരിയെ ഉപരാജാവായ എനിക്കും കൊള്ളും? (കൈ കൊട്ടുന്നു)

സേവകൻ:— (പ്രവേശിക്കുന്നു) റാൻ.

ഉ- രാ:— തെക്കെ അറയിൽ ഒരു സ്ത്രീയെ പൂട്ടിയിട്ടിട്ടുണ്ട്. അവളെ താമസിയാതെ ഇവിടെ കൊണ്ടുവരിക.

സേവ:— സ്വാമിൻ. (തൊഴുതു പോകുന്നു)

ഉ- രാ:— രത്നകാന്തിയോടു ചതുരുപായങ്ങളിൽവെച്ചു ഒന്നാമത്തേതുതന്നെ പ്രയോഗിക്കാം. മറ്റെല്ലാം തരംപോലെ ആക്കാം.

സേവ:— (രത്നകാന്തിയെക്കൊണ്ടു വിട്ടു) സ്വാമിൻ (പോകുന്നു)

ഉ- രാ:— ഹേ സുന്ദരീ! അടുത്തുവരൂ.

രത്നാ:— (അന്ധാളിച്ചു നില്ക്കുന്നു)

ഉ- രാ:— എന്താണ് ഒരു ഭ്രമം.

ഗീതം ൨൦. കമാശി—ആദിതാളം.

പല്ലവി.

ഭീരുഭാവം ദൂരെ വെടിക നീ

അനുപല്ലവി.

അനവധി ഗുണഗണ മിയലും മാനിനീ മണി! (ഭീരു)

കേരളസാഹിത്യ അക്കാദമി

ചരണം

ആമയം ഞാൻ തീർക്കാം വാ മയിലേ!
അമിത സരസമതി രമണൻ ഞാനറികയി (ഭീരു)

ഭദ്രേ! ശിക്ഷിയ്ക്കേണമെന്നുവെച്ചു വരുത്തിയതല്ല. ഇവിടം വന്നിരുന്നാലും.

രത്നാ:—(ആത്മഗതം) ഇദ്ദേഹത്തെ മുഷിപ്പിയ്ക്കാതിരിയ്ക്കുന്നതു നല്ലതാണ്. എതായാലും എന്റെ അന്തർഗ്ഗതം ഉടനെ അറിയിയ്ക്കരുത്. ഇങ്ങിനെ പറയട്ടെ—(പ്രകാശം)

ഗീതം ൨൫. കമാശി- രൂപകം.

പല്ലവി

കാത്തുകൊൾകെൻ ആത്മബന്ധോ പാർത്തിടെന്നെ നീ

അനുപല്ലവി

പാർത്തല മതിലീയബലകൾ ഏഴകളല്ലോ (കാത്തു)

ചരണം

മന്നിടത്തി ലുന്നതമാം ധർമ്മദേഹം നീ
എന്നതഹം മുന്നെയിങ്ങു നന്നായി ബോധിച്ചേൻ (കാത്തു)

ഉ: രാ:—ഞാൻ രക്ഷിച്ചുകൊള്ളാം; എന്താണു വിരോധം?

രത്നാ:—എന്നാൽ എന്നെ സ്വതന്ത്രയാക്കിയാലും.

ഉ: രാ:—അതുവും ചെയ്യാം.

രത്നാ:—ഇവിടത്തെ ദയയ്ക്കു പാത്രമായതിനാൽ ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു.

ഉ: രാ:—ഓ! ഹോ! ഇങ്ങിനെയായാൽ മരണം നമ്മെ വേർപിരിയ്ക്കുന്നതുവരെ എത്ര നന്ദി പറയേണ്ടി വരും.

രത്നാ:—അതെന്താ! മരണം നമ്മെ വേർപ്പിരിട്ടുന്നതുവരെ എന്നെക്കൂടെ നിർത്താനോ ഭാവം? ഇതാണോ രക്ഷ? അസംബന്ധം പറയാതിരിപ്പാൻ അപേക്ഷ.

ഉ: രാ:—അസംബന്ധമല്ല. സംബന്ധം തന്നെ ആയിക്കളയാം.

ഗീതം ൨൬. തോടിമുഖാരി. ആദിതാളം.

പല്ലവി

വേടമാൻ മിഴി! നിന്നാൽ വലഞ്ഞീടുന്നഹം

കേരള സാഹിത്യ അക്കാദമി

### അനുപല്ലവി

നിന്നാൽ വലഞ്ഞീടുന്നു കുന്നൽ മിഴിയോമലേ!
ധന്യേവാ! ധന്യേവാ! ധന്യേവാ അന്നഗാമിനി! (നിന്നാൽ)

### ചരണം

പഞ്ചശരനിന്നെന്നെ അഞ്ചാതെ കൊന്നീടുന്നു
തേഞ്ചോരും, തേഞ്ചോരും, തേഞ്ചോരും, പാടലാധരി (നിന്നാൽ)

കാമദേവൻെറ ഈ പീഡയിൽനിന്ന് എന്നെ രക്ഷിച്ചാലും.

രത്നാ:—ഒരാളെ മനസാ വരിക്കിൽ മററൊരാളിൽ പ്രേമം എങ്ങിനെ ജനിക്കും? എന്നോടു ദയയുണ്ടെങ്കിൽ അദ്ദേഹത്തെ വേളി കഴിച്ചു തന്നാലും.

ഉ: രാ:—നല്ല കാൎയ്യം, ഇതുകൊണ്ട് എൻെറ ആഗ്രഹം സാദ്ധ്യമായോ? സ്ത്രീകൾക്ക ബുദ്ധികുറയും, കേൾക്ക. നാം ഇപ്പൊഴ ഇരിക്കുന്നതു ഭവതിയുടെ പിതാവിൻെറ രാജ്യത്താണ്. അദ്ദേഹത്തിന്നു രാജ്യനഷ്ടം സംഭവിച്ചു, എങ്കിലും, ഭവതിക്കു സുഖത്തിന്നു ഭംഗം ഉണ്ടായിട്ടില്ല. നല്ല കാലം വരുത്തേണമെന്നു വെച്ചു ജഗദീശൻ ഭവതിയെ എൻെറ അധീനത്തിൽ അകപ്പെടുത്തിയിരിക്കുന്നു. അതിൽനിന്നുണ്ടാകുന്ന ഫലം അനുഭവിപ്പാൻ വൈമുഖ്യം കാണിക്കുന്നതു ദൈവവിരോധമാണെന്നു പറയേണ്ടതില്ലല്ലോ.

രത്നാ:—(ആത്മഗതം) കോമളരാജനെ എന്നു കാണും, കല്യാണമെന്നുണ്ടാകും, ഇതെല്ലാം ആരറിഞ്ഞു! അതിനാൽ ഇങ്ങിനെ പറയാം. (പ്രകാശം) ജഗധീശൻെറ ഇഷ്ടത്തിന്ന് ആരും വിപരീതം പ്രവൃത്തിക്കരുത്. എനിക്കു വളരെ ചാഞ്ചല്യമുണ്ട്.

ഉ: രാ:—പ്രിയേ! അതു ഞാൻ തീൎത്തുതരാം. (പിടിപ്പാൻ തുനിയുന്നു)

രത്നാ:—(കൈ തട്ടുന്നു) ദയ ചെയ്തു വിവാഹം കഴിക്കുന്നതിന്നു മുമ്പു തൊടരുത്.

ഉ: രാ:—(ചിരിച്ചുംകൊണ്ട്) സ്ത്രീ പുരുഷന്മാർ അന്യോന്യം കാമിച്ചു കൈ പിടിക്കുന്നതല്ലേ വിവാഹം? കൊച്ചുകുട്ടികളുടെ കൈ പിടിക്കുന്നതാണോ വിവാഹം? കഷ്ടം! ഇന്ത്യാവാസികൾ ഈവക അന്ധപരമ്പരാസമ്പ്രദായത്തിൽനിന്ന് എന്നു വേൎപ്പെടും!

രത്നാ:—ഇവിടുന്നു പറഞ്ഞതു ന്യായമാണു്; എങ്കിലും, * * *

ഉ: രാ:—മതി "എങ്കിലും" (കൈ പിടിയ്ക്കുന്നു)

ഗീതം ൨൩. ബിഹാക്—ആദിതാളം.

പല്ലവി

നാഥേ! നിന്നോടുകൂടി മോടിയോടുഞാൻ

അനുപല്ലവി

മന്നിടം തന്നിൽ ധന്യനായി വാഴ്വാൻ
സുന്ദരി നിൻ ദയ ഇന്നുദിച്ചു (നാഥേ)

ചരണം

ചിന്തകൾ കൂടാ തന്തഃപുരമതിൽ
ബന്ധുരഗാത്രി! പോകനാമിപ്പോൾ (നാഥേ)

(കയ്യും പിടിച്ചു പോകുന്നു)

കേരള സാഹിത്യ അക്കാദമി

അങ്കം 2. രംഗം 5.

(കന്നട അരമനയിൽ രാജാവ് ഇരിയ്ക്കുന്നു.)

(കട്ടൻ പൊങ്ങുന്നു)

ഗീതം ൨൪. ഹിന്തുസ്ഥാനി കാപ്പി—ആദിതാളം.

പല്ലവി

മട്ടോലുംമൊഴി തന്നുടെ കൊതികൊ-
ണ്ടിഷ്ടമന്ത്രി എൻ സേനാപതിബഹു പുഷ്ടികലന്നൊരു ഭടരും

അനുപല്ലവി

നഷ്ടമതായോ! ശൂര രണ വരർ ശത്രുകരെ ഇന്നായോ!

ചരണം

എത്ര വിത്തമിയുദ്ധേ വ്യയമിതു മിത്ഥ്യയായാകുമോ?
രാജസുതയവളെത്തിടുമോ മൽസവിധേ
സ്വാസ്ഥത എന്മനതാരിലൊരുവിധമിത്തിരിപോൽ നഹി നൂനം

(ശ്രവിയ്ക്കുന്നു) ആരോ സംസാരിയ്ക്കുന്നു. മന്ത്രിയുടെ കണ്ഠമോ?

സേവ:—(പ്രവേശിച്ചു്) സ്വാമിൻ! മന്ത്രിവരനും സേനാധിപതിയും തൃപ്പാദം കാണ്മാൻ അവസരം പാർത്തുനില്ക്കുന്നു.

ക: രാ:—(പരിഭ്രമത്തോടെ) വേറെ ഇല്ലയോ?

സേവ:—ഒരു ചെറുപ്പക്കാരിയും ഉണ്ട്.

ക: രാ:—ശല്യമേ! അതു മുമ്പു പറയായിരുന്നില്ലേ? ഓടിപ്പോയി ഇങ്ങോട്ടു വരുവാൻ പറക.

സേവ:—കല്പനപോലെ (പോകുന്നു)

മന്ത്രി:—
സേനാ:— } (സാരഞ്ജിനിയുമായി പ്രവേശിച്ച്)

ഗീതം ൨൫. അമീർകല്യാണി—ആദിതാളം.

പല്ലവി

മന്നവാ! നിൻ പദകമലം ശരണം ശരണം ശരണം ശരണം

അനുപല്ലവി

അന്നരുളിയ നന്മൊഴിപോൽ ചെന്നനന്തശയനപുരിയിൽ
പടുതയധികമുടയ ഞങ്ങൾ (മന്നവാ)

ചരണങ്ങൾ

ഊനമെന്നിയെ ജയിച്ചു മാനിയെ കൈ പിടിച്ചു
വന്നേൻ പാദശരണമടവാൻ (മന്നവാ

സേനാ:—ദീനബന്ധോ! യുക്തികൊണ്ടും മഹിതമാം നിൻ കരുണ
കൊണ്ടും ഉടനടനടൻ സഫലമായി (മന്നവാ)

നിന്തിരുവടിയുടെ കടാക്ഷമുണ്ടെങ്കിൽ അടിയങ്ങൾക്ക് എന്താണ് അസാദ്ധ്യമായിട്ടുള്ളത്?

ക: രാ:—ഹാ! ഹാ! നാം ആനന്ദചിത്തനായി ഭവിക്കുന്നു. സാരഞ്ജിനിയുടെ സന്ദർശനത്തിന്നു നിങ്ങൾ സംഗതിവരുത്തിയല്ലോ. (ആത്മഗതം) സാരഞ്ജിനീദർശനത്തിന്നു സംഗതി വരുത്തിയതുകൊണ്ടും തദാലിംഗനത്തിന്ന് ഇവരുടെ സംഭാഷണം വിഘ്നമായി വരുന്നതുകൊണ്ടും ഇവർ ഒരേ സമയത്തുതന്നെ എനിക്കു പ്രിയകാരികളും അപ്രിയകാരികളുമായിത്തീൎന്നിരിക്കുന്നു. അതുകൊണ്ട് ഇങ്ങിനെ പറയുക തന്നെ. (പ്രകാശം) ഹേ! മന്ത്രിപുംഗവാ! സേനാപതേ! നല്ലത്, നല്ലത്; വളരെ സന്തോഷം. യുദ്ധപരിശ്രമംകൊണ്ടും അദ്ധ്വഖേദംകൊണ്ടും നിങ്ങൾ വളരെ ക്ഷീണന്മാരായിരിക്കുന്നു. ചെന്നു വിശ്രമിക്കുവിൻ!

മന്ത്രി:—എന്നാൽ വഴിയെ വന്നു കണ്ടുകൊള്ളാം. (പോകുന്നു)
(രണ്ടുപേരും പോകുന്നു)

ക-രാ:— ഗീതം ൨൬. വേകട—ധ്രുവകം.

വല്ലവി.

ഇവൾതാ നിവൾ താൻ സമരത്തിൻ ഹേതുഭൂതാ

അനുവല്ലവി.

ഭുവനേ സുമുഖി ഇവൾ താൻ

ചരണം

അവനിയതിലൊരു തരുണി ഇന്നി-
ക്കുവല യാക്ഷിയ്ക്കെതിരായ് നഹിമമ
പരമ ഭാഗ്യ മതരികെ വന്നിതു
തരുണി മണിയിവളരികെ വരികയാൽ (ഇവൾ)

ഹേ! കന്യകാരത്നമേ! ഇവിടെ വന്നിരിയ്ക്കാം. എന്താണൊരു ശങ്ക? വിരോധമില്ല. വരു! വരു! (അടുത്തു ചെല്ലുന്നു)

സാര:—(മാറിക്കളയുന്നു)

ക: രാ:—അമ്മേ! പ്രയാണത്തിൽ വല്ല സുഖക്കേടും നേരിട്ടോ? വഴിയിൽവെച്ചു വല്ലവരും ഉപദ്രവിച്ചോ? വന്നിരിയ്ക്കാം വരു!

സാര:—(ആത്മഗതം) ജഗദീശാ! നിരാധാരയായ ഞാൻ ഇദ്ദേഹത്തോട് എന്തു പറയട്ടെ. (പ്രകാശം) മഹാരാജാവേ! ഈ അഗതി ദുഃഖിതയായിരിയ്ക്കുന്നു. മഹാരാജാവായിരുന്ന എന്റെ പിതാവു യുദ്ധത്തിൽ പരാജിതനായി. ഞാനും സോദരിയും അടിമകളായും ഭവിച്ചു. ഒത്തവണ്ണം ചിത്താനന്ദത്തോടുകൂടി പറന്നു നടക്കുന്ന തത്തയെ കൂട്ടിലിട്ടടച്ചാൽ ജീവകാലം വ്യൎത്ഥമാകുന്നു. അത്രമാത്രമല്ല, അത്യന്തം ദുഃഖത്തിന്നും പാത്രമാകുന്നു. അപ്രകാരം ഈ അഗതിയുടെ അവസ്ഥയും ആയിരിയ്ക്കുന്നു. ഹേ മഹാരാജാവേ! എന്റെ പിതാവിനാലോ എന്നാലോ എന്ത് അപരാധം ചെയ്യപ്പെട്ടു?

ക: രാ:—ഹേ! മനോമണിയേ! തത്തയുടെ കൌതുകംതന്നെ ബന്ധനത്തിന്നു കാരണം. അപരാധമല്ല.

ഗീതം ൨൭. മുഖാരി—ചാപ്പു.

വല്ലവി

കോമളാംഗി! ഇനിമേലിൽ രാജപത്നി നീയെടോ!

അനുപല്ലവി

ഭാമനേ നിന്നാമയങ്ങൾ നാമശേഷമാസ്സരും (കോമ

ചരണം

മന്നവരിൽ മുമ്പനാണി ക്കന്നടനെന്നോർക്കനീ
വന്നിടുകെൻ സന്നിധൌ നീ ഖിന്നയാകാതോമലേ? (കോമ

ഹേ! സുശീലേ! നളൻ ദമയന്തിയെ ദശിക്കുന്നതിന്നു മുമ്പായി എപ്രകാരം മനസ്സുകൊണ്ടു വരിച്ചുവോ, അപ്രകാരം ഞാൻ ഭവതിയെ വരിച്ചുപോയി.

സാര:—ഭവാൻ എന്നെ മനസ്സുകൊണ്ടു വരിക്കയാൽ,ഞാൻ അങ്ങയുടെ പതിയായി തീരേണമെങ്കിൽ ഞാൻ മനസാ വരിച്ചവൻ എനിക്കു പതിയായി തീരേണമെന്നുകൂടി അങ്ങുന്നു സമ്മതിക്കുന്നു. എങ്ങിനെ എന്നു വെച്ചാൽ—

"ആത്മവൽ സവ്വ ഭൂതാനി
യഃ പശ്യതി സ പണ്ഡിതഃ"

(അത്ഥം— തന്നെപ്പോലെ എല്ലാം പ്രാണികളേയും വിചാരിക്കുന്നവനാണ് അറിവുള്ളവൻ) അതിനാൽ-

ഗീതം ൨൩. ഗുൽരോജ—രൂപകം.

പല്ലവി

വീട്ടിടന്നീ കഷ്ടയാമി പൊട്ട പാപിയെ

അനുപല്ലവി

ശിഷ്ട പാലനായ ഭവാൻ ദുഷ്ടനാകൊല്ലാ (വിട്ടീടു)

ചരണം

മാനസെ വരിച്ച മമ നാഥനെ കാണ്മാൻ
മാനവേന്ദ്രാ! നിന്നടിയിൽ വീണിടാം വിഭോ! (വിട്ടീടു)

ക: രാ:— (ആത്മഗതം) ഇവളുടെ ബുദ്ധിശക്തി അതികേമം തന്നെ. തക്കിച്ചു ജയിപ്പാൻ പ്രയാസം. ഈ വഴി വിട്ടു ചില ഉപായങ്ങൾ എടുത്തു നോക്കാം. (പ്രകാശം) കണ്മണി!

ഗീതം ൨൪- ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി

ഭാസുരാംഗി! ബാലേ! മദനാതുരനാമെന്നെ

അനുപല്ലവി

ഭോഷനെന്നോസഖി ആശയെ നിനവതു? (ഭാസു)

ചരണങ്ങൾ

ഹാ! സഹിയ്ക്കാവല്ലെ ആ സുമശര താപം
സാഹസമെന്തിനെൻ ഹംസസുഗാമിനി! (ഭാസു)
എൻപ്രിയ യായീടിൽ സാധിക്കും സകലവും
നിൻപ്രിയമെന്നതെൻ പൊൻ സഖി!നിരൂപിയ്ക്ക (ഭാസു)
കല്യേ! നിൻ മാനസം കല്ലിനോടൊക്കുമേ
വല്ലഭയായീടിൽ അല്ലൽനിണക്കില്ലെടോ! (ഭാസു)

ഇനി അധികം പറവാനില്ല. നിന്റെ ഇപ്പഴത്തെ അടിമസ്ഥിതിയേയും എന്റെ വാക്കനുസരിച്ചാൽ സിദ്ധിയ്ക്കാവുന്ന ഉന്നതപദവിയേയും ഒന്നാലോചിയ്ക്കുക.

സാര:— മഹാപ്രഭോ! രാജപത്നിയായിരിയ്ക്കുന്നവൾക്ക് ഉന്നതപ്രമോദകരങ്ങളായ നാനാവിധരസങ്ങളേയും അനുഭവിപ്പാൻ ഇടയുണ്ടെന്ന് എന്റെ കൌമാരം മുതൽക്കേ ഞാൻ അറിയുന്നു. മനുഷ്യജന്മത്തിൽ മനസ്സമാധാനം സിദ്ധിച്ചാൽ അദ്ദേഹത്തിന്നു സ്വർഗ്ഗം അതു തന്നെ. അതില്ലാഞ്ഞാൽ സകലം നിഷ്ഫലം. വാസിഷ്ഠത്തിൽ ഇങ്ങിനെ പറയുന്നു:—

"അന്തഃ ശീതളതായാം തു
ലബ്ധായാം ശീതളം ജഗൽ
അന്തസ്തൃഷ്ണോപതപ്താനാം
ദാവദാഹ മയം ജഗൽ"

(അൎത്ഥം) മനസ്സിന്നു കുളൎമ്മയുള്ളവന്നു ലോകം മുഴുവനും കുളൎത്തിരിയ്ക്കും. മനസ്സിൽ ആശകൊണ്ടു തപിച്ചിരിയ്ക്കുന്നവൎക്കു ലോകം മുഴുവനും സന്താപകരമായിരിയ്ക്കും. അതിനാൽ രാജനീതി കാണിച്ചാലും.

ഗീതം ൨൦- ഹരിക്കാംബോധി—ആദിതാളം.

പല്ലവി

മന്നരിൽ മകുടമണേ! ഭന്നയമടക്കുംനൃപ!

അനുപല്ലവി

തനയിയെ യയച്ചീടുനീ കന്നടേശാ! നമസ്കാരം
ഭവതേ! ഭവതേ! ഭവതേ! ഭവതേ! (മന്നരിൽ)

ചരണങ്ങൾ

എന്മനം വാഛിച്ചിട്ടുള്ള നന്മയേറും പ്രാണനാഥൻ
തന്മുഖ കമല മിന്നെൻ കൺമുനയിൽ ചേർത്തിടുവാൻ
സാധുവേ! സാധുവേ! സാധുവെയയച്ചീടുനീ (മന്നരിൽ)

ഇന്നു ജീവനുള്ളകാലം അന്യനെ ഗ്രഹിക്കയെന്നതു
വന്നിടുന്നതല്ല നൂനം നിർണ്ണയമീ വാക്യം ഭൂപ!
പാഹിമാം, പാഹിമാം, കന്നടേശാ! പാഹിമാം. (മന്നരിൽ)

ക: രാ:—നീ ഇപ്പോൾ എന്റെ ഒരു പ്രജയാണ്. നിന്റെ ധർമ്മം എന്നോടു കാണിക്കാത്ത പക്ഷം രാജദ്രോഹകുററത്തിന്നു നീ ഘോരശിക്ഷ അനുഭവിക്കേണ്ടിവരും. അതിലും ഭംഗി നീ എന്നോടുകൂടി ചേരുന്നതാണ്.

സാര:—ഗീതം ന.ഫ. ഹിന്തുസ്ഥാനി ചെഞ്ചുരുട്ടി രൂപകം.

വല്ലവി

വിശപനാഥാ! നിൻകരുണ ലേശമില്ലാത്തെന്തു ദേവാ!

അനുപല്ലവി

സന്താപത്താൽ വെന്തിടുന്ന അന്തരംഗം ദീനബന്ധോ!
സ്വന്തനാടും വിട്ടഹോ! ഞാൻ എന്തു ചെയ്യൂ ഭൂപനോടു (വി)

ചരണങ്ങൾ

പ്രാണനാഥാ! ഭുവനദാസാ! കൈ വെടിഞ്ഞോ സാധുവേ നീ
കേണുകൊണ്ടു വാണിടുന്നു ക്ഷീണയായെൻ വിധിമതമോ (വി)
സുന്ദരാംഗാ! എന്നു കാണും ചന്ദ്രസമം നിൻമുഖത്തെ
ഖിന്നയായിട്ടിന്നിയെത്ര മന്നിൽ ഞാൻ നടന്നിടേണ്ടു (വി)

ക: രാ:— ബാലേ! സന്താപത്തിന്നു കാരണമൊന്നും ഇല്ലല്ലോ.

ഗീതം ന.വ. കരഹരപ്രിയ. ആദിതാളം.

വല്ലവി.

എടോ സുമുഖി! കടുവിരഹാൽ ഉടലുരുകി തൊടുമുടനെ

സാര:— അരുതേ ചതിയരുതേ തവ ചരിതം ബഹു ദുരിതം-

അനുപല്ലവി.

ക.രാ:— ദുരിതം സുമശരനാൽ വരും തരുണീമണേ വിരവിൽ
കുന്ദകുസുമാസ്ത്രനെന്നെ വന്നുകൊന്നീടുന്ന
മുന്നെ വന്നുനിന്നധരം തന്നീടുകമേ ഇന്നു തന്നെ- (എടോ)

ചരണങ്ങൾ.

**സാര:—** ഇതു ഹിതമോ ക്ഷിതിപതിയേ! തവമതിയെന്തിതി കഠിനം
ധർമ്മശാസ്ത്രമെന്നതൊരു നെന്മണിയരിക്കാ
തുണ്ടയന്യേ ഇന്നീവിധം ചൊല്ലുവതു നന്നൊ നൃപ! (അ)

**ക-രാ:—** നൃപതനയേ! ഇതുസമയം തവകനിവേകിട്ട മിവനായി.
നിന്നുടയ ദുന്നയമി നെന്നോടൊട്ടും കൂടാ
ഇന്നിമിഷം നിന്നധരം മനുപാനംചെയ്തിടും ഞാൻ.

(പിടിപ്പാൻ ശ്രമിക്കുന്നു)

**സാര:—** ഹാ ദ്രൌപദിയെ കാത്ത പരമാത്മാവേ! (ഓടി മോഹിച്ചു വീഴുന്നു)

ക-രാ:— (അന്ധാളിച്ചു) ഹാ ഇങ്ങിനേയൊ ഭവിച്ചതു! സേവകാ!

സേവ:— (പ്രവേശിച്ചു) സ്വാമിൻ.

ക-രാ:— മന്ത്രിയെ ക്ഷണം കൂട്ടിക്കൊണ്ടു വരൂ.

സേവ:— സ്വാമിൻ! (പോകുന്നു.)

ക-രാ:— ഇനി ഇവളെ എന്തു ചെയ്യട്ടെ (തൊട്ടുകൊണ്ടു) ഹേ! സുന്ദരി! സുന്ദരീ! ബോധം ലേശം ഇല്ല. (പോയിരിക്കുന്നു)

മന്ത്രി:— (പ്രവേശിച്ചു) ജയ, ജയ, കല്പിച്ചയച്ചത് എന്തിന്നോ?

ക-രാ:— ഇതാ നോക്കൂ. ഈ ദുഷ്ട നമ്മുടെ പത്നിയായിരിക്കില്ലെന്നു ഖണ്ഡിച്ചു പറയുന്നു. ഇവളെ വെട്ടികൊല്ലേണമെന്നു തോന്നി; എങ്കിലും, ഉർവ്വശി, മേനക, രംഭാദികളെ തോല്പിക്കുന്നതായ ഇവളുടെ അഴക് എന്നെ ഇവൾക്കു ദാസനാക്കി തീർത്തിരിക്കുന്നു. കുറേക്കാലം ചെന്നാലെങ്കിലും ഇവളുടെ മനസ്സു ഭേദപ്പെട്ടുമായിരിക്കാം. അതുകൊണ്ടു കുടശാദ്രിയിലുള്ള നമ്മുടെ കാരാഗൃഹത്തിൽ ഇവളെ ഏകാകിനിയായി ഇടട്ടെ.

മന്ത്രി:— അരുളപ്പാടു പോലെ.

ക-രാ:— (പോകുന്നു)

മന്ത്രി:— ആരവിടെ?

സാര:— (ബോധം വന്ന് എഴുനീറ്റു പരിഭ്രമത്തോടെ നിൽക്കുന്നു.)

സേവ:— (പ്രവേശിച്ചു) സ്വാമിൻ.

മന്ത്രി:— ഇവളെ കടശാദ്രിജേലിൽ ഏകാകിനിയായി വെപ്പാൻ ഏല്പിച്ചു കൊടുക്കുക. (പോകുന്നു)

സാര:— ഹാ കഷ്ടം! അനന്തശയനമഹാരാജാധിരാജനായിരുന്ന എൻെറ പിതാവെ! നീയും എന്നെ വെടിഞ്ഞോ! പ്രിയ മാതാവേ! നിനക്കും എന്നെ കാണേണ്ടയോ! പ്രാണനാഥാ! നീ എവിടെ!

ഗീതം നന്ദ. ശകന—ചാപ്പ്.

പല്ലവി.

പരനെ നിൻകരുണയീ തരുണിക്കിതു വിധമോ
മരണമിതാ വരുന്നു (പരനെ)

അനുപല്ലവി.

കരുണാവാരിധിയെന്നു പരമ പൂരുഷാ നിന്നെ
സ്മരണം ചെയ്യുതിനിന്നി ത്തരമോ ഭവിച്ചിടുന്നു. (പരനെ)

ചരണങ്ങൾ.

ചെറുതോരു പിഴപോലും കരുണാകരനെ നിന്നിൽ
ഒരുദിനം പോലുമെന്ന റിവിൽ ചെയ്യുതില്ലീശാ! (പരനെ)
അബലയാ മെന്നെയി ചപലനാം നരവരൻ
കൃപയില്ലാതടവിയിൽ സപദിവിട്ടനു ദേവാ! (പരനെ)

സേവ:— മതിമതി. ബാക്കി ജേലിൽ നിന്നാവാം. നടക്കു നടക്കു.

സാര:— നാഥാ! നാഥാ!

സേവ:— മിണ്ടരുതു് മിണ്ടരുതു് നട നട. (കൊണ്ടുപോകുന്നു)

---

## അങ്കം 2. രംഗം 6.

കൊങ്കണ രാജധാനിയ്ക്കടുത്ത നിരത്തു

(അനന്തശയന. രാജാവും രാജ്ഞിയും മന്ത്രിയും പ്രവേശിക്കുന്നു)

അ-രാ:— കന്നടസൈന്യങ്ങളുടെ വായിൽപെടാതെ നടന്നു നടന്നു നമ്മുടെ ഉററബന്ധുവായ കൊങ്കണേശപുരിയ്ക്കടുത്തു. ഇതു ദൈവവിലാസം തന്നെ. സേനാധിപതിയും ആ ചാരനും നമുക്കു മുമ്പായി പോയതിനാൽ ബന്ധുഗൃഹത്തിൽ എത്തിയിരിയ്ക്കാം.

ഗീതം നര്. മുഖാരി— ആദിതാളം.

പല്ലവി.

എന്നരുമെ പെണ്മണി പാദനടയാൽ

അനുപല്ലവി.

അതിപരിതാപ മാണ്ടിടുന്നല്ലി (എന്നരുമെ)

ചരണങ്ങൾ.

അതിനാലറികടോ ദുരിതസന്തോഷം
വിധിമതമാണി ഭുവനവാസികൾക്കു. (എന്നരുമെ)

സുഖമസുഖ മെന്നീ രണ്ടിനും
വിദ്ധാനകതാരിലില്ലവികാരം. (എന്നരുമെ)

ഗീതം നര്. കാമോദരി— ഏകതാളം.

പല്ലവി.

രാജ്ഞി:— നിന്തിരുവടിതൻ സന്തതിസംസർഗ്ഗാൽ

അനുപല്ലവി.

അന്ധതകളെന്നിൽ അങ്കുരിപ്പതില്ല (നിന്തിരു)

ചരണങ്ങൾ.

മോടിയോടു കൂട മിപ്രപഞ്ചമിതു
കേടകന്നു പാൎത്താൽ നാടക ശാല താൻ (നിന്തിരു)

തങ്ങൾ തങ്ങൾ ജോലി മന്നവാ! കഴിഞ്ഞാൽ
മന്നിടം വിടുന്നു ഭംഗമെന്ന്യേ നാഥാ! (നിന്തിരു)

രാജ്ഞി:— പകലുണ്ടെങ്കിൽ രാത്രിയും ഉണ്ടാകും. അതുപ്രകാരം ഒന്നിന്നൊന്നു വിപരീതമായി സകലത്തിലും നാം കാണുന്നു. ഇവ മനുഷ്യൎക്കു ദിനം അനുഭവമാണെങ്കിലും ആലോചന ഇല്ലാതെ അന്ധാളിക്കുന്നു.

അ-രാ:— നാം കൊങ്കണ രാജ്യത്ത് എത്താറായി. ഈ കുന്നിൽനിന്ന് അരമന താഴികക്കുടങ്ങൾ കാണപ്പെടുന്നു. ചുററും വിശേഷമായ വൃക്ഷാവനങ്ങളും ഉണ്ട്. ഉന്നതദാരുക്കളിൽ നിന്ന് അതാ മയൂരം, കോകിലം മുതലായ പക്ഷികൾ പാടികളിക്കുന്നു. വൃക്ഷാവനത്തിന്നടുത്തുള്ള വാപികളിൽ സൂൎയ്യരശ്മി പതിയുകയാൽ അതിലെ നിൎമ്മലജലം ഉരുകി നില്ക്കുന്ന വെള്ളിപോലെ ധാവള്യമായി കാണുന്നു.

അ-രാ— ഇവ മനസ്സിനെ എത്ര ഉല്ലസിപ്പിക്കുന്നു! പുത്രിമാർ

കൂടി ഉണ്ടായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു. ഹാ! കഷ്ടം!

ഗീതം ൩൫. യമുകല്യാ. കാമോദരി—ത്രുപട.

പല്ലവി.

രാജ്ഞി:— വേദകാന്തേ! ജംബമോടി ദമ്പതി മാരുടെയാടൽ
സാദരം തീൎത്തുനീ രക്ഷചെയ്.

അനുപല്ലവി.

ഇന്നുവരെ ചെയ്യതില്ലെ ഒന്നുപോലും ദുഷ്കൎമ്മങ്ങൾ
മനസാ വാചാ കൎമ്മണാ. (വേദ)

ചരണം.

പ്രീതിയുള്ള പുത്രിമാരെ കന്നടൻ മതിയിൽനിന്നു
കാത്തുകൊൾ, നാഥാ! കാത്തുകൊൾ. (വേദ)

അ-രാ:— ഹാ പ്രാണനായികേ! തത്വമെല്ലാം പോയോ? നമ്മുടെ പടവിസ്സ് ഇതു പോരായ്മയാണ്.

മന്ത്രി:— ഹേ സ്വാമിൻ! പത്നീസമേതം അല്പനാൾ ഈ കൊങ്കണ രാജധാനിയിൽ വസിക്കുവിൻ. കന്നടരാജാവിനെ അപജയപ്പെടുത്തുവാൻ ഞാൻ പ്രയാസം കണ്ടിട്ടില്ല.

അ-രാ:—അപ്രകാരമാവാം.

ഗീതം ൩൬. ഭൈരവി—ആദിതാളം.

പല്ലവി.

സങ്കടം തീൎത്തിടും ശങ്കരൻ മേലിൽ

അനുപല്ലവി.

മംഗളമേകിടും മന്ത്രീന്ദ്രാ! മേലിൽ (സങ്കടം)

ചരണങ്ങൾ.

ദുഃഖസുഖങ്ങൾ തൻ സംഭവം പാൎത്താൽ
ഒക്കും പകൽ രാവീരണ്ടിന് (സങ്കടം)
വേണ്ടും യത്നം തഥാ ചെയ്യുന്നാൽ
ഇണ്ടലകന്നുപോം പണ്ടേപോൽ വാഴാം. (സങ്കടം)

എന്നാൽ നാം പിരിയുക.

മന്ത്രി—സ്വാമിൻ! (നമസ്കരിച്ചുകൊണ്ടു പോകുന്നു)

(രാജാവും രാജ്ഞിയും പോകുന്നു.)

———

## അങ്കം. 3. രംഗം. 1.

അനന്തശയനം അരമനസ്ഥ്കൂട്ടത്ത ഒരു തെരുവ്.

ശേട്ടു:— (പ്രവേശിയ്ക്കുന്നു)

ഗീതം നവ്യ. കമാശി— ആദിതാളം.

തൃക്ക്ട.

വനജാക്ഷിമാർ മുടി മണിരത്നകാന്തി തൻ
ശുഭകൃത്യമോക്കമ്പോൾ വെന്തിട്ടന്നു ഹന്തമൽ ദേഹം
സന്നതാംഗി! നിൻവിരഹാൽ വന്നുപോം മരണമിന്നേൻ.
തേനോലും മൊഴി രത്നകാന്തി! നീ
വന്നിട്ടന്ന തെന്നുമൽ സവിധെ. (വനജാക്ഷി)

പ്രിയ രത്നകാന്തിയെ കാണേണ്ടതിന്ന് അലഞ്ഞലഞ്ഞു വലഞ്ഞ് ഇവിടെ എത്തി. ദേഹോപദ്രവം തട്ടാതെയിരിപ്പാൻ അവൾ കന്നട ഉപരാജാവ് ഇരിയ്ക്കുന്ന അനന്തശയന അരമനയിൽ ഉപായത്തിൽ കൂടിയതായിരിയ്ക്കാം. ഇപ്പോൾ അദ്ദേഹം കാൎയ്യവിചാരണ സഭയിൽ ആയിരിയ്ക്കും. രത്നകച്ചവടക്കാരൻെറ നിലയിൽ അരമനയ്ക്കകത്തു കടക്കതന്നെ. തരമുണ്ടെങ്കിൽ അവളെ കൂടെത്തന്നെ കൊണ്ടുവരേണം. അതല്ലെങ്കിൽ ഒളിച്ചു പോരാൻ ചട്ടം ചെയ്യാം.

രത്നകാന്തി ഇരിയ്ക്കുന്നു.

(പിന്നിൽ കട്ടൻ പൊന്തുന്നു)

ശേട്ടു:— ഒരു സ്ത്രീയെ ഇതാ പുറത്തുകാണുന്നു. 'രത്നം' എൻെറ വിചാരത്തോടുകൂടി നില്ക്കുയായിരിയ്ക്കുമോ.

രത്നകാന്തി:—(ആത്മഗതം)ഒരുവനിതാ ഭാണ്ഡവുമായിവരുന്ന കച്ചവടക്കാരനാണെന്നു തോന്നുന്നു. എന്തും വാങ്ങാം. പണം ഇവിടെ അനവധി കിടപ്പുണ്ട്.

ശേട്ടു:— (സന്തോഷത്തോടെ) ഹാ! രത്നകാന്തി തന്നെ.

രത്നം:— (ആത്മഗതം) ഓ ഹോ! കോമളരാജനാണല്ലൊ ഇത്. എളുപ്പത്തിൽ എന്നെ കൊണ്ടു പൊയ്ക്കളയാം എന്നുവെച്ചു വിടപാൻ പുറപ്പെട്ടതായിരിയ്ക്കാം. ഇത് എന്നോടു പററില്ല. ഇദ്ദേഹത്തെ മനസ്സിലാവാത്ത നില നടിച്ചു വേഗം വിട്ടയയ്ക്കുക തന്നെ.

ശേട്ടു:— (നെടുവീൎപ്പിട്ടുകൊണ്ട് അടുത്തു ചെല്ലുന്നു.)

രത്നാ:— (ഗൌരവത്തോടെ) എന്താണ് ഭാണ്ഡത്തിൽ?

ശേട്ട:— (തിരിഞ്ഞും മറിഞ്ഞും നോക്കി ഭാണ്ഡമഴിച്ചു നിലത്തിൽ വെച്ചുകൊണ്ട്) എന്താ 'രത്നം' മനസ്സിലായില്ലെ?

രത്നാ:— ഓ ഹോ രത്നം വല്ലാനുമുണ്ടോ? കാണിക്കു.

ശേട്ട:— (രത്നങ്ങൾ എടുത്തു വെക്കുന്നു) അതല്ലാ 'മുത്തെ' അറിഞ്ഞില്ലെന്നുണ്ടോ?

രത്നാ:— മുത്തു നോക്കിയാലല്ലാതെ അറിയുമോ?

ശേട്ട:— വൈരം! എന്താണ്?

രത്നാ:— നല്ല വൈരമാണെങ്കിൽ എടുക്കു.

ശേട്ട:— എന്താ 'മാണിക്യം.'

രത്നാ:— മാണിക്യവും ഉണ്ടോ? ശരിയായ മാണിക്യം ഉപയോഗിക്കുന്നതിൽ നാഗകോപമുണ്ടാകും; അതിനാൽ അതു വേണ്ടാ.

ശേട്ട:— (ആത്മഗതം) ഇവൾക്ക് എന്നെ മനസ്സിലായതേയില്ല. ഹാ കഷ്ടം! മുമ്പു പറഞ്ഞതെല്ലാം എവിടെ? 'സ്ത്രീണാഞ്ച ചിത്തം.' (പ്രകാശം) പ്രാണനാഥേ! നേരംപോക്കു പറകൊല്ല. ഒളിച്ചു പോവാൻ നല്ല തരമാണിത്.

രത്നാ:— ഒളിച്ചു പോവാനോ? ഞാനോ? ശേട്ടുവിൻെറകൂടെയോ?

ശേട്ട:— (പരിഭ്രമിച്ചു വ്യസനത്തോടെ) അല്ല. അല്ല അമൃതേ! ഞാ! ഞാ ഞാൻ നിൻെറ കോമളരാജൻ.

രത്നാ:— അസംബന്ധം പറയരുത്. പോ പുറത്ത്. ആരവിടെ?

ശേട്ട:— ത ത തങ്കമേ! അ അ അമാന്തിക്കരുതേ. ര ര രക്ഷിക്കണേ. (നമസ്കരിക്കുന്നു)

രത്നാ:— (രത്നങ്ങൾ കൈവശപ്പെടുത്തുന്നു) വേഗം പൊയ്ക്കോ.

സേവകൻ:— (പ്രവേശിക്കുന്നു) ആവശ്യമെന്തോ?

രത്നാ:— ഈ ഭ്രാന്തനെ പിടിച്ചു തല്ലിവിട്ടേയ്ക്കു (പോകുന്നു)

സേവ:— വാടാ (തള്ളുന്നു)

ശട്ട:— അയ്യയ്യോ! പ്രാണേശ്വരി! നീയോ ഈ വിധം കാണിക്കുന്നത്!

സേവ:— വായ മൂടെടാ. (ഇടിക്കുന്നു)

(രണ്ടുപേരും അന്യോന്യം വലിയ്ക്കുന്നു.)

ശേട്ടു:— നീ എന്നെ കൊന്നോ ഞാൻ ഇവിടം വിടില്ല.

സേവ:— (പിടിച്ചു വലിച്ചു തള്ളിക്കൊണ്ടു പോകുന്നു)

ശേട്ടു:— അയ്യയ്യോ പ്രാണേശ്വരി! പ്രാണേശ്വരി!

(സേവകൻ വലിച്ചുകൊണ്ടുപോകുന്നു.)

—ംഃ൦ഃം—

അങ്കം 3. രംഗം 2.

(കന്നട രാജ്യത്തു ഒരു നിരത്ത്.)

സന്ന്യാസി:— (പ്രവേശിയ്ക്കുന്നു)

ഗീതം ൩൯ നാഥനാമക്രിയ—ചാപ്പു്

ശംഭോശിവശംഭോ ശിവശംഭോ! മമ
സന്താപ നാശന പാലയ ശംഭോ! (ശംഭോ)
ദന്തിസദൃശഗാമിനിമമ
സന്തോഷസന്താപ പങ്കായിട്ടുമെൻ
ബന്ധുരഗാത്രി ദയിത! യിന്നു
സന്താപമഗ്നയായേതൊരു ദിക്കിൽ (ശംഭോ)
പൂന്തേൻമൊഴി! നിന്നെയോർത്തുഈ
കാന്താരമദ്ധ്യത്തിൽ നീന്തുന്നു ബാലേ! (ശംഭോ)
കാന്തേ! നിൻ ചന്തമുഖാബ്ജം കാണ്മാ-
നെന്താവതിനിഞ്ഞു ചെയ്യേണ്ടൂ ഭദ്രേ! (ശംഭോ)

പ്രാണേശ്വരി! ഞാൻ നിന്നെ എന്നുകാണും, എവിടെ കാണും എന്നു വെച്ചാണ് ഇങ്ങിനെനടക്കേണ്ടതു? ഹാ! മനസ്സുതപിയ്ക്കുന്നു. നിൻെറ സ്ഥിതിയും ഇപ്രകാരം തന്നെയായിരിക്കുമല്ലോ ജീവനെ ബലികഴിച്ചാലും കന്നടൻെറ പത്നിയായി തീരില്ലെന്നു. നിൻെറ ശ്രേഷ്ഠബുദ്ധി എന്നോടുപറയുന്നു.

ഗീതം ൪൦ ഹിന്തുസ്ഥാനി ഭൈരവി— ആദിതാളം.

പല്ലവി.

പ്രണയിനി! മൽ സാരഞ്ജനി.

അനുപല്ലവി.

ഇനി ഇവിടെ നിന്നെ പാർപ്പേൻ

ചരണങ്ങൾ.

മാനിനി ഞാനീക്കാനന സീമ്നി
വനജന്തുക്കൾ മദ്ധ്യത്തിലാണെ. (പ്രണയിനി)

പാഠകശാലയിലാടീട്ടം കാലം നാം
കഷ്ടപ്പാടാം കടലിൻ നടുവിൽ അക-
പ്പെട്ടീട്ട മിത്ഥമെന്നോർത്തോ! (പ്രണയിനി)
ആരൊരുവൻ തുണ സാരജ്ഞനി! ശുഭേ
സരസാംഗി! നമുക്കിരുപേക്ഷം!
കരുണാകരൻ ധാരണപോരും (പ്രണയിനി)

ഹം! ജ്ഞാനസ്വരൂപിണി! ഞാനെന്തെ ചെയ്യേണ്ടു! കന്നടന്ന വിവാഹമുണ്ടെന്ന് എവിടെ ചെന്നാലും ഘോഷമായി കേൾക്കുന്നു. കഷ്ടം! കഷ്ടം! (ആലോചിക്കുന്നു)

ഒരു വൃദ്ധബ്രാഹ്മണൻ ഇതാവരുന്നു. ഇദ്ദേഹത്തിൽ നിന്നു വല്ല വിവരവും കിട്ടുമോ?

വൃ ബ്രാ:— (പ്രവേശിച്ചു) വിധിച്ചതേ വരൂ കൊതിച്ചതു വരികയില്ല: എന്തൊക്കെ ആഗ്രഹിച്ചു കന്നടത്തിൽ പോയി. കാര്യം ശുഭമാകാതെ വിഷാദത്തോടെ മടങ്ങി വരാറായി. നടന്നു നടന്നു കാലിന്റെ തോലെല്ലാം തേഞ്ഞു വ്രണപ്പെട്ടു. സന്ധുക്കളിൽ നോവും വന്നു പിടിച്ചു. മുക്കിപ്പിഴിച്ചൽ കഴിച്ചാലും ദേഹം മുന്നെപ്പോലെ വന്നു കൂടില്ല. കഷ്ട ! മുക്കിപ്പിഴിച്ചിൽ കഴിക്കാൻ കാശ് എവിടെയുണ്ട്. രണ്ടുനേരം തൈലസ്നാനം കഴിക്കാമെന്നു വെച്ചാൽ തന്നെ അതിലേക്കു രണ്ടു കാശ് "ഈ വൃദ്ധബ്രാഹ്മണന്നു കൊടുക്കട്ടെ" എന്ന് ഇക്കാലത്തിൽ വിചാരിച്ചു വീശി എറിയുന്ന "മഹാരാജന്മാരെ" കണ്ടു കിട്ടുവാൻ പ്രയാസം. ആവു, ആവു, വലഞ്ഞെ, വലഞ്ഞു.

വൃ-ബ്രാ:—(സന്യാസിയെകണ്ടിട്ടു) സ്വാമികൾക്കു വന്ദനം.

സന്യാ:— ആനന്ദം ഭവിക്കട്ടെ

വൃ-ബ്രാ:— ആവു നന്ന ക്ഷീണിച്ചു.

സന്യാ:— എന്താണിത്ര ക്ഷീണിപ്പാൻ കാരണം?

വൃ ബ്രാ:— എന്താണ് പറയേണ്ടത്! കന്നടന്റെ വിവാഹത്തിന്നു മൃഷ്ടാന്നം സാപ്പാടും കഴിച്ചു വസ്ത്രദാനങ്ങളും, അനേകം ഗോദാനങ്ങളും, വളരെ പണവും, ദക്ഷിണ വാങ്ങി പോരാമെന്ന് ആഗ്രഹിച്ചു ബഹുദൂരംവഴി ക്ഷണനേരംകൊണ്ടു ഓടി എത്തി. ആ ജ്യേഷ്ഠ സാരജ്ഞിനി വിവാഹത്തിന്നു അനുകൂലിക്കായ്കയാൽ എന്റെ അദ്ധ്വാനം മാത്രം ശേഷിച്ചു. ആ മുണ്ട

ച്ചിനശിച്ചുപോട്ടെ. എന്റെ ശാപം അവൾക്കു തട്ടി. ഉം, ആ മൂദേവിയെ കുടാശാദ്രി വനത്തിലുള്ള കാരാഗൃഹത്തിൽ ഇട്ടു കഴിഞ്ഞു.

സന്ന്യാ:—(ആത്മഗതം) ഈശ്വരകാരുണ്യത്താൽ അറിയേണ്ടതറിഞ്ഞു (പ്രകാശം) ഹേ! നിങ്ങളുടെ അദ്ധ്വാനത്തിന്നു പ്രതിഫലം സിദ്ധിച്ചില്ലെന്നാകയാൽ വ്യസനിക്കുന്നു. ഞാൻ കുറേക്കാലം സഞ്ചരിക്കാനാണു ഭാവം. ഒന്നിച്ചു വരുന്നതിന്നു വിരോധമുണ്ടോ?

വൃ-ബ്രാ:—സ്വാമി! എന്നെ ഒഴിവാക്കണേ! എനിക്കു ഗൃഹത്തിലേക്കു പോകേണ്ട അത്യാവശ്യമുണ്ടു്. നിങ്ങൾ എങ്ങോട്ടാണ് സഞ്ചാരം?

സന്ന്യാ:— ഞാൻ കുടശാദ്രിനാഥയുടെ ദർശനത്തിന്നു പോകയാണു്.

വൃ-ബ്രാ:—അച്ഛന്റെ ചാത്തം ഊട്ടേണ്ടതുണ്ടു്. അതില്ലെങ്കിൽ ഞാനും വന്നു കളയുമായിരുന്നു.

സന്ന്യാ:—ഇഷ്ടംപോലെ ആയിക്കൊൾവിൻ!

വൃ-ബ്രാ:—എന്നാൽ എനിക്കു് അനുവാദം തന്നാലും. (പോകുന്നു)

സന്ന്യാ:—ശുഭം ഭവതു. (ചുററി നടന്നു്) അയ്യോ! നേരം സന്ധ്യയാകാറായി. ദൈവകരുണയാൽ നരി, കരടി, മുതലായ മൃഗങ്ങളിൽനിന്നു രക്ഷപ്പെട്ടു, പ്രിയതമയെ ബന്ധിച്ച ജേലിൽ എത്തുവാൻ ഇടയായെങ്കിൽ നന്നായിരുന്നു ഹാ! ഹാ! അധികം നടന്നു വലഞ്ഞു. വിശപ്പും ദാഹവും സഹിപ്പാൻ കഴിയാതെയുമായി. കൈ കാലുകൾ തളച്ചയാൽ അസ്വാധീനമായും ഭവിക്കുന്നു. ഇവിടെ അനേകവൃക്ഷങ്ങളുണ്ടെങ്കിലും, ഫലമുള്ളവ ഒന്നും കാണ്മാനുമില്ല. ഇതാ നീലവർണ്ണമായ ജലം അല്പാല്പമായി ഒഴുകി വരുന്നു. സമീപത്തിൽ ഞാറൽ പഴമുണ്ടെന്നു് ഇതിനാൽ ഗ്രഹിക്കാം. ഈ നീർച്ചാലിൽക്കൂടി പോയാൽ ഞാറൽമരം കാണാതിരിക്കയില്ല. (നടന്നു ശ്രവിച്ചു നിൽക്കുന്നു) ഞാറൽമരം അടുത്തുണ്ടു്. പക്ഷികളുടെ നാദം കേൾക്കുന്നു. ഇവ പഴങ്ങൾ തിന്നുമ്പോൾ ശ

ബ്ബിഷ്ടന്നതാണ്. അടുത്തുചെല്ലുക തന്നെ. പഴത്തോട്ടുകൂടിയ ഞാറൽമരം അതാ. അവിടെ ചെന്നു പഴങ്ങൾ അറുത്തു ഭക്ഷിച്ചു വിശ്രമിയ്ക്കാം. (പഴങ്ങൾ അറുത്തു ഭക്ഷിയ്ക്കുന്നു) ഒവ്വ! ക്ഷുൽബാധ എത്രാനും ശമിച്ചു. ആ! ഹാ! ഈ കാഴ്ച എത്ര മനോഹരമായിരിയ്ക്കുന്നു..

ഗീതം ൪൧. ബിഹാക്—ആദിതാളം.

വല്ലവി

നാഥാ! ജഗൽകാരണാ! നീതാനാശ്രയം

അനുപല്ലവി

ഭൂതലേ സവ്വത്തിനും നാഥാ! പരനെ ജഗൽക്കാരണാ! (നീ)

ചരണങ്ങൾ

തുഷ്ടിയേകുന്ന തവ സൃഷ്ടിവൈചിത്ര്യമിഹ
സ്പഷ്ടമായ് കണ്ടിടുന്നു ശിഷ്ടപാലകാ! ജഗൽക്കാരണാ! (നീ)
ചിത്തത്തിലത്യാനന്ദം മത്ത്യനേകീടാനായി
ധാത്രിയിലിത്തരങ്ങൾ തീൎത്തുവെച്ചല്ലോ! ജഗൽക്കാരണാ! (നീ)

കണ്ണിനും മനസ്സിനും ഒരുപോലെ ആനന്ദപ്രദമായ മറെറാരു സ്ഥലം ഇതുപോലെ ഞാൻ കണ്ടിട്ടില്ല. അതാ അടുത്തടുത്തു താമരപ്പൊയ്കകളും, താഴ്വരകളും, മലകളും, കാണപ്പെടുന്നു. ആഹ! ഈ പ്രദേശം നോക്കിയാൽ അതിലും രമണീയം.

ഗീതം ൪൨. ബിഹാക്—രൂപകം.]

വല്ലവി.

വസതി ഇവിടെ മയിൽ കുയിലരയന്നസമൂഹം

അനുപല്ലവി

കുസുമാള കണ്ടിട്ടാശ പൊങ്ങിയിപ്പുഷ്കരണിയിൽ (വസതി)

ചരണങ്ങൾ

തനതോമനയാം പ്രാണസഖിയോടു ഹംസമിതാ
മനതാരലിഞ്ഞ ചാരു സല്ലാപം തുടരുന്നു. (വസതി)
സാരസാംഗി മമ പ്രാണപതി സാര തന്നുടെ
പരിതോഷമേറും സച്ചരിതം തോന്നിടുന്നുമേ. (വസതി)

നിങ്ങളുടെ ആട്ടവും പാട്ടും കണ്ടും കേട്ടും രസിപ്പാൻ എൻെറ പ്രാണപ്രിയയുംകൂടി ഉണ്ടായിരുന്നുവെങ്കിൽ അ

ഞ്ഞുവരുന്ന രാത്രി ക്രൂരമൃഗവാസസ്ഥലമായ ഈ ഘോരാര ണ്യത്തിൽ കഴിയ്ക്കേണ്ടി വരുമെന്നുള്ള വിചാരം തീരെ വിട്ടു പോകുമായിരുന്നു. ഇവിടേനിന്നു ദൂരെയുള്ള പർവ്വതങ്ങൾ കാ ണുമ്പോൾ ഒന്നിൽനിന്നു മറ്റൊന്നിലേയ്ക്കു ചവുട്ടി കയറാമെ ന്നു തോന്നുമാറ് അടുത്ത് അടുത്തു നില്ക്കുന്നു. അത്രയുമല്ല, കണ്ണെത്താൻ കഴിയാത്തവണ്ണം ഉയൎന്ന് ആകാശത്തിൽ മൂ ടിക്കൊണ്ടും കിടക്കുന്നു.

പിന്നിൽ കൂട്ടൻ പൊന്തുന്നു.

---

## അങ്കം 3. രംഗം 3.

---

കുടശാദ്രി വനത്തിലുള്ള കാരാഗൃഹം.

സന്ന്യാ:—എന്താണ് ഒരു ശബ്ദം! ഓ! മാൻകുട്ടങ്ങൾ താഴ്വരയി ൽ വന്നു വെള്ളം കുടിയ്ക്കയാണ്. (വിസ്മയിച്ചു നോക്കിക്കൊ ണ്ട്) അതിന്നു സമീപം അഗ്നിജ്വാല കാണപ്പെടുന്നു. കാ ട്ടുതീയ്യോ? അടുത്തുചെന്നു നോക്കാം. ഹാ! ഇതു കാരാഗൃഹം തന്നെ. ആയുധങ്ങളും കാണപ്പെടുന്നു. കാവൽക്കാരൻ കുളി രു കായുകയാണ്. ദീനബന്ധോ! നിൻെറ കരുണയാൽ പ്രി യതമയെ ബന്ധിച്ചിരിയ്ക്കുന്ന ജേൽ കാണാറായി. പ്രാണസ ഖിയെ ഇവിടേനിന്നു രക്ഷപ്പെടുത്തി കൊണ്ടുപോകുവാൻ എ ന്തു യുക്തി പ്രവൎത്തിയ്ക്കേണ്ടു? കടന്നു ചെല്ലാൻ കാവൽക്കാരൻ അനുവദിയ്ക്കുമോ?

കാവൽ:—ആവു! എന്തൊരൊഴലിച്ചയാണിത്. ഈ കുളിരും, ചി റുക്കിൻേറയും പോന്തയുടേയും കടിയും പൊറുത്ത് (തല്ലിക്കൊ ല്ലുന്നു) ഇവിടെ കൂടാൻ യോഗം വന്നുവല്ലോ. “ശിരസ്സിലെ ഴുത്തു ചിരിച്ചാൽ പോകുമോ?” എന്തു ചെയ്യാനാണ്! ഈ ഒരു ചാൺ കുടലിന്നുവേണ്ടി എന്തെല്ലാം സഹിയ്ക്കണം. വി ധിയേ വിധി. (കുളിരു കായുന്നു)(നോക്കിക്കൊണ്ട്) ആരാണ് ഈ നിൎജ്ജനവനത്തിൽ? (സൂക്ഷിച്ചു നോക്കിക്കൊണ്ട്) കാളി യോ കൂളിയോ! അല്ല വനദേവതയോ! ആരാണപ്പാ! ഒരു മ നുഷ്യനോ! ഇദ്ദേഹത്തിന്നു ജീവനിൽ കാംക്ഷ എണ്ണമണിയോ

ളും ഉണ്ടെങ്കിൽ ഇരുട്ടോടെ ഈ മൊരംകാട്ടിൽ വരുവാൻ നെഞ്ഞ് ഉറപ്പില്ല. തീച്ചതന്നെ. മിണ്ടാൻകൂടി ആരുമില്ലാതെ ഞാൻ പെടുന്ന പാടു കണ്ടിട്ട് അതു തീപ്പാൻ ഇദ്ദേഹത്തെ ഈശരൻ അയച്ചതാണ.

ഗീതം ൪൩. ഹിന്തുസ്ഥാനി തോടി—ആദിതാളം.

പല്ലവി

സന്ന്യാ:—ഇനി ഇതിലെന്തു ചെയ്യു മമ പ്രാണപതിയെ കാൺമു

അനുപല്ലവി

മമ വിധി ഇതു വിധ മിനി (എന്തു)

ചരണം

മനമേ പരിതപിക്കാതെ സധൈൎയ്യം
വാണിടേണമെന്നാൽ മാനിനിയെ കാണാറാകും (എന്തു)

എന്തായാലും അടുത്തു ചെല്ലുക തന്നെ.

സന്ന്യാ:—ശംഭോശിവ! ശംഭോശിവ! ശാംഭോശിവ! ശംഭോശിവ നാഥാ ശരണം ശരണം.

കാവൽ:—സന്ന്യാസിയോ? സ്വാമിൻ! നമസ്കാരം. വരിൻ! വരിൻ!

സന്ന്യാ.—(അടുത്തു ചെന്ന്) സീതാറാം സീതാറാം. ശുഭം ഭവതു.

കാവൽ:—ദയചെയ്തു ഇരിക്കിൻ സ്വാമികളേ!

സന്ന്യാ:—ശംഭോ ശിവ! ശംഭോ ശിവ! (ഇരിക്കുന്നു)

കാവൽ:—(തൊഴുതു നിന്നുകൊണ്ട്) സ്വാമിയെ കണ്ടതു ചെറുത്തു സന്തോഷമായി.

സന്ന്യാ:—എന്നെ കണ്ടതിനാൽ എന്താണിത്ര സന്തോഷം?

കാവൽ:—സന്തോഷമല്ലാതെ എന്താണു സ്വാമിൻ! ഹോസ്സങ്ങാടിയിൽ കുഞ്ഞുകുട്ടികളെ പിരിഞ്ഞു പോന്നതിന്നു ശേഷം ഒരു പുരുഷനായി ഇന്നു സ്വാമികളെ കണ്ടു.

സന്ന്യാ:—ഓ! ഹോ! അങ്ങിനെയോ? ഇതെന്തു കഥയാണ്?

ഗീതം ൪൪. അവരൂപകം—ആദിതാളം.

പല്ലവി

എന്തിന വാസം നീ ചെയ്യുന്നതും താനേ ചൊൽ

അക്കാദമി

അനുപല്ലവി.

ചിന്താവിഹീനനായി കാനനത്തിൽ! (എന്തിനു)

ചരണങ്ങൾ.

ഘോരതരമോരോ വാരണ വീരന്മാർ
പാരംമദിച്ചലറും കാനനത്തിൽ (എന്തിനു)
ക്രൂരതയേറിടും കരടി കിടി പുലി
ഹീനം നാഗാദിമേവും കാനനത്തിൽ (എന്തിനു)

കാവൽ:— ആളും മനുഷ്യനും ഇല്ലാത്ത ഈ വനാന്തരത്തിൽ തനിച്ചു പാക്കാൻ എനിക്കു ഭ്രാന്തുണ്ടൊ സ്വാമിൻ! ഇതൊരു ജേലാണ്. അനന്തശയന മഹാരാജാവിന്റെ മകൾ സാരഞ്ജിനിക്കു കാവലാണ്.

സന്ന്യാ:— ഈ രാജപുത്രിയെ എന്തിനാണ് ഇവിടെ വെച്ചിട്ടുള്ളത്?

കാവൽ:— (ചിരിച്ചുംകൊണ്ടു) സന്ന്യാസിയായതിനാൽ തന്നെയാണ് കന്നടേശന്റേയും സാരഞ്ജിനിയുടേയും വാൎത്ത അറിയാഞ്ഞത്.

സന്ന്യാ:— നമുക്കെന്തു വാൎത്ത, 'മഹാരാജ്?'

കാവൽ:— കന്നടേശന്റെ രാജ്ഞിയായിരിപ്പാൻ മനസ്സില്ലെന്ന് അറത്തു മുറിച്ചു പറകയാൽ ഏകാകിനിയായി ഇവിടെ പാൎപ്പിക്കുയാണ്.

സന്ന്യാ:— ശിവ, ശിവ, ശിവ, ശിവ!

കാവൽ:— അല്ലാ, നിങ്ങൾ ഇവിടെ എങ്ങിനെയെത്തി?

സന്ന്യാ:— ഞാൻ സന്ന്യാസിയല്ലെ. സന്ന്യാസിമാൎക്കു കാടും നാടും ഭേദമുണ്ടൊ?

കാവൽ:— അതല്ലാ ചോദിച്ചതു സ്വാമിൻ! നിങ്ങളുടെ യാത്രയെപ്പററി അറിവാൻ ആശയുള്ളതുകൊണ്ട് ഇങ്ങിനെ ചോദിച്ചതാണ്. എവിടുന്നാണ്, എങ്ങോട്ടേയ്ക്കാണ്, എന്നും മററും അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്.

സന്ന്യാ:— കേൾക്കു, ഞാൻ സഞ്ചരിച്ചു മഹിഷാസുര അതൃത്തിയിൽ എത്തി. അവിടെ നിന്നു ഫൊസ്സുങ്ങാടി വഴിയായി മൂകാംബിക്കു പോകാമെന്നു തീൎച്ചയാക്കി. അതിൽ പിന്നെ ഫൊസ്സുങ്ങാടിയിൽക്കൂടി പോകുന്നതു സൊല്പയാണെന്നു കേ

ട്ടു. മൂകാംബിയ്ക്കു് ഈ വഴി എളുപ്പമുണ്ടെന്നറിഞ്ഞതിനാൽ കുന്നും മലയും കയറിപ്പോകും വഴിയ്ക്കു് ഇവിടെ എത്തിയതാണു്.

കാവൽ:— (പരിഭ്രമത്തോടെ) ആവൂ എന്റെ സ്വാമി! ഹൊസ്സങ്ങാടിയിൽ സൊല്ല എന്താണ്? പറയൂ!

സന്ന്യാ:— ഫേ ഫേ! പരിഭ്രമിയ്ക്കേണ്ട. അവിടെ പ്ലെഗ് റഗുലേഷൻകൊണ്ടു ഉപദ്രവമുണ്ടത്രെ.

കാവൽ:— (വ്യസനത്തോടെ) അയ്യോ! എന്റെ സ്വാമി! ഈ മഹാമാരി എന്റെ കുടിയിലും പിടിപെട്ടിട്ടുണ്ടോ. ഈശ്വരാ! ഇന്നലേയുംകൂടി എന്തെല്ലാം ദുസ്വപ്നം കണ്ടു. സ്വാമി! എന്റെ ഭാൎയ്യയേയും പൈതൽക്കുട്ടികളേയും പിരിഞ്ഞു പോന്നിട്ടു കുറെ നാളായി. അവരെ ഒന്നു പോയി കണ്ടേച്ചു വരാമെന്നു വെച്ചാൽ എനിയ്ക്കു് ഇവിടെ പകരം നിൎത്തുവാൻ ഒരാളില്ല. ഞാനെന്താ വേണ്ടതു സ്വാമിൻ?

സന്ന്യാ:— (ആത്മഗതം) ഇവന്റെ വീടു ഹൊസ്സങ്ങാടിയിൽ ആണെന്നു സംഭാഷണത്തിൽ മനസ്സിലായി. പ്ലെഗ് റഗുലേഷന്റെ കാൎയ്യം പൊട്ടിച്ചതു നല്ല തരത്തിൽ പററി. വിദ്വാനു പരിഭ്രമം കലശലായിരിയ്ക്കുന്നു. നമ്മുടെ മനോരഥം സാധിപ്പാൻ ഇതു് ഒരു ശുഭമോൎഗ്ഗം തന്നെ.

കാവൽ:— എന്താണു് സ്വാമി ഒന്നും മിണ്ടാത്തതു്?

സന്ന്യാ:— എടോ! തന്റെ ബദൽ എടുപ്പാൻ ആളില്ലാത്തതിനാൽ വ്യസനിയ്ക്കേണ്ട.

കാവൽ:— (സന്തോഷത്തോടെ) സ്വാമി നില്ക്കുമോ?

സന്ന്യാ:— ആവശ്യമുണ്ടെങ്കിൽ വിരോധമില്ല.

കാവൽ:— ഇവിടുത്തെ കരുണയ്ക്കു അളവില്ല.

സന്ന്യാ:— ദീനജനത്തിൽ ദയ സാധാരണ സജ്ജനധൎമ്മമല്ലേ? പക്ഷെ തന്റെ പ്രവൃത്തി നടത്തുവാൻ എന്നാൽ സാദ്ധ്യമാകുമോ, എന്നേ ശങ്കയുള്ളു.

കാവൽ:— സ്വാമി! എന്തു പ്രവൃത്തി. വെച്ചുണ്ടു കിടന്നുറങ്ങണം.

സന്ന്യാ:— തടവു കാരിയ്ക്കു ഭക്ഷണം എങ്ങിനെ?

കാവൽ:— പകൽ ഒരുനേരം അവൎക്കു ഭക്ഷണം കൊടുക്കണം.

സന്ന്യാ:— (ശ്രവിക്കുന്നു) ഇതാരാണ് പാടുന്നത്? തടവുകാരി തന്നെയോ?

കാവൽ:— അതെ- അതെ. ഇവിടെ എന്നും പാട്ടാണ്.

ഗീതം ൪൫. ചെഞ്ചുരുട്ടി—ചാപ്പു.

പല്ലവി.

ആഹാ മഹാ പാപിയായിതു ഞാനയ്യോ!

അനുപല്ലവി.

അയ്യയ്യോ! കാത്തീടണേ- (ആഹാ)

ചരണങ്ങൾ.

കാരണ പൂരുഷാ! പാരിലീയഗതിയാം
നാരിയെ കാത്തീടയ്യാ! (ആഹാ)
ഇത്രിലോക താതാ! സച്ചിദാനന്ദമേ!
പുത്രിയെ തള്ളാതയ്യാ! (ആഹാ)
പാശവിമോചക! ഭക്തപരായണാ!
പാപത്തെ പോക്കീടയ്യാ! (ആഹാ)
അതിനാലെ എന്നുടെ ഖിന്നത തീൎന്നീടും
അഖിലേശാ! സത്യ മയ്യാ! (ആഹാ)

കാവൽ:— (ആത്മഗതം) സ്വാമിയാരു പാട്ടിൽ ലയിച്ചിരിക്കുന്നു. കണ്ണുമടച്ചു ധ്യാനത്തിലാണ്.

സന്ന്യാ:— (ആത്മഗതം) പ്രിയതമേ! നിന്റെ വ്യസനം ദൈവത്തോടു പറകയാണോ! (പ്രകാശം) അല്ല ഹേ! നിത്യം ഇങ്ങിനെ പതിവുണ്ടോ?

കാവൽ:— പാട്ടോ എന്നും അതിന്റെ ലഹള തന്നെ. പാട്ടിൽ രസമുണ്ടെങ്കിൽ അതു കേട്ടിരിപ്പാൻ ഇതൊരു തരമാണ്. എന്റെ പകരം എടുപ്പാൻ ഉറച്ചോ സ്വാമിൻ? ദൈവകൃപയാൽ ഒരാഴ്ചക്കുള്ളിൽ ജീവനുണ്ടെങ്കിൽ ഞാൻ മടങ്ങി എത്താതിരിക്കയില്ല. തീൎച്ച തന്നെ.

സന്ന്യാ:— ബദൽ എടുത്തുകൊള്ളാം. സംശയം വേണ്ട.

കാവൽ:— സ്വാമിൻ! ഭയപ്പെടേണ്ടാ. പുറത്തെ ഗേററ് സദാ പൂട്ടി വെപ്പിൻ. വെപ്പിന്നു വേണ്ടുന്ന സാമാനങ്ങൾ അറയി

ൽ ഉണ്ട്. വെടിമരുന്നും വസ്ത്രവും മററും ആ പെട്ടിയിൽ കാണാം. സ്വാമി! പുലൎന്നതറിഞ്ഞില്ല. പ്രയാണത്തിന്നു അനുവാദം തരുവിൻ. താക്കോലുകളിതാ.

സന്ന്യാ:— യാതൊരപായവും നേരിടാത്ത വിധത്തിൽ നിങ്ങളേയും കുടുംബത്തേയും ദൈവം കാക്കട്ടെ.

കാവൽ:— സ്വാമിൻ നമസ്കാരം (തൊഴുതു പോകുന്നു)

സന്ന്യാ:— ഈ അകാലസമയം മുറിയിൽ കടന്നാൽ പരിഭ്രമിച്ചു പ്രിയതമക്കു വല്ല അപായവും നേരിട്ടേക്കാം. കൂടാതെ കാവൽക്കാരൻ എന്നെ പരീക്ഷിപ്പാൻ മറഞ്ഞു വല്ലേടത്തും നിന്നെന്നും വരാം. അതിനാൽ നല്ല വെളിച്ചമാകുന്നതുവരെ ക്ഷമിക്കുതന്നെ. അതിലിടക്കു വെപ്പു മുറിയിൽ കടന്നു വിശപ്പു ശമിപ്പിക്കേണ്ടുന്ന മാൎഗ്ഗം എടുക്കാം, (കടന്നു പോകുന്നു)

(കട്ടൻ പൊന്തുന്നു)

സാര:— (വിലപിക്കുന്നു)

ഗീതം ൪൩ ഹിന്തുസ്ഥാനികാപ്പി—രൂപകം

പല്ലവി.

ദേവ! ദേവ! പാഹിമാം കൃപാകരാ!

അനുപല്ലവി.

താപസീന്ദ്രുവിൽ വീണു മഗ്നയായ്മേവിടുന്നുഞാൻ
പരനേ! നിൻ പാദം ശരണമടിയനു. (ദേവാ)

ചരണം

ആരുമില്ലിനിയാശ്രയം മമ കാരണാ ദേവാ!
നാരിതന്നുടെ പ്രാണനെ തവ പാദേ ചേൎക്ക നീ
പരമാത്മൻ പാഹി കരുണാവാരിധെ! (ദേവാ)

പരമശിവനെ! ചന്ദ്രമതിക്കുംകൂടി ഇത്ര കഠിന ക്ലേശത്തിന്നു സംഗതിയുണ്ടായോ? പിതാവിന്നു രക്ഷിപ്പാൻ ഇക്കാലത്തു അസാദ്ധ്യമാണെങ്കിലും എന്റെ പ്രാണനാഥൻ എന്നെ ലാളനയിൽ വളൎത്തുമായിരുന്നു.

ഊണിന്നു കാലത്തു വിളിച്ചാലെങ്കിലും വൈകീട്ടു കിട്ടുമായിരിക്കാം.

ഹെ കാവൽക്കാര! ആരുമില്ലാ പാപിയ്ക്കു ഭോജ്യം നൽകേണമേ.

ടി ടി ടി
ടി ടി ടി

(കട്ടൻ വീഴുന്നു)

സന്ന്യാ:—(കയ്യിൽ ഭക്ഷണവുമായി പ്രവേശിയ്ക്കുന്നു) ഹാ! ഹൃദയം പിളുക്കുന്നു! പ്രാണസഖിയ്ക്കു വിശപ്പു സഹിയ്ക്കുന്നില്ലെന്നു വിളികൊണ്ടറിയാം. ഈ ഭക്ഷണത്തോടുകൂടി അകത്തു കടക്കുകതന്നെ. (കടക്കുന്നു)

സാര:—(സന്ന്യാസിയെ കണ്ടു് അന്ധാളിച്ചു്) ഇതാർ! ഹാ പരമേശ്വര! (മോഹിച്ചു വീഴുന്നു)

ഗീതം ൪൭. നീലാംബരി—ആദിതാളം.

പല്ലവി.

സന്ന്യാ:—ഹാ ദയിതേ! ഇതുവിധ മനുഭവമോ!
അതിമഹിത ഗുണമുടയ (ഹാ ദയിതേ!)

അനുപല്ലവി.

മനസി നിൻ നില കണ്ടു ധരണിയിലിരിപ്പതുമതി
ദുരിതം പ്രിയേ! (ഹാ ദയിതേ!)

ചരണങ്ങൾ.

നാടു വീടുമഥ വിട്ടിഹനിന്നെ തേടിയോടിബഹു
പാടുകൾ പെട്ടു
കാട്ടിലായൊരളവുള്ള വിഷാദം പേടമാൻ മിഴിയേ! കഷ്ടം
ആടലിൽപ്പെട്ടുഴന്ന എൻ (ഹാ ദയിതേ!)
പ്രാണനാഥേ! തവമാർദ്ദവമുള്ള പാണിയാലഥ മമ
മേനി തലോടി
പ്രാണ രക്ഷ മമ ചെയ്യുവരേണ്ടും മാനിനി! നിനക്കീവിധം
പ്രാണനില്ലാതായ്വന്നിതോ! (ഹാ ദയിതേ!)

ഹാ മനോമോഹനെ! നിന്നെ കണ്ടു കിട്ടേണ്ട ഭാഗ്യം മാത്രമോ എനിയ്ക്കു വിധിച്ചതു്! പ്രാണനായികേ! ഒരു വാക്കു പറക.

സാര:—(ഇളകി ഞെരുങ്ങുന്നു)

സന്ന്യാ:—ഹാ ശിവനേ! ഈ പ്രാണസങ്കടം കാണ്മാനോ ഞാൻ വന്നതു്! പ്രിയേ! പ്രിയേ! (ചുംബിയ്ക്കുന്നു)

സാര:_(അന്ധാളിച്ച് എഴുന്നേറ്റു നിൽക്കുന്നു) ഈശ്വര! ഇദ്ദേഹം എൻെറ പ്രാണവല്ലഭൻ തന്നെയോ? അതല്ല, സതത ചിന്തകൾ കൊണ്ടുള്ള എൻെറ മനോഭ്രാന്തിയോ? ഹേ കണ്ണുകളെ! നിങ്ങൾ എന്നെ വഞ്ചിയ്ക്കുന്നുവോ?

സന്ന്യാ:—(സാരയെ പിടിച്ചുകൊണ്ടു) പ്രിയതമേ! ഇതെന്തൊരു കഥയാണ്! നിന്നെ തൊടാൻ നിൻെറ പ്രാണവല്ലഭനല്ലാതെ ധൈര്യമുണ്ടാകുമൊ? ആശ്വസിയ്ക്കു. ആശ്വസിയ്ക്കു.

സാര:—ദൈവവിലാസമോ ഇതു്!

ഗീതം ൪൮ ഹിന്തുസ്ഥാനികാപ്പി—ആദിതാളം.

വല്ലവി.

പ്രാണനാഥ! കൈ വെടിഞ്ഞോ ക്ഷീണയാമീ യഗതിയെ

അനുപല്ലവി.

പ്രാണരക്ഷ ചെയ്യുകാന്ത! ശോണിതാംഘ്രി നമിച്ചീടാം

ചരണം.

ലോകനാഥൻ കൃപയാലെൻ ആകുല നിവാരണാർത്ഥം
ശോകമെന്ന്യേ നിന്നെയിന്നു ഏകനായി നിയോഗിച്ചിതോ!

ഗീതം ൪൯ ഹിന്തുസ്ഥാനികാപ്പി—ആദിതാളം.

വല്ലവി.

സന്ന്യാ:—മാർഗ്ഗമതിൽ പെട്ടപാടെൻകാർവേണിയേ! ചൊല്ലാനാമോ?

അനുപല്ലവി.

സർവ്വസാക്ഷിയാം ഭഗവൽ ചൈതന്യംനിൻ ദർശനം

ചരണം.

പൊന്മയിലേ! കണ്മണിയേ! നിന്നെവിട്ടിന്നാൾവരെയ്ക്കും
കണ്ണുറക്ക മെന്നതൊരു കാണി നേരമില്ല ഭദ്രേ!

സാര:—പ്രാണനാഥ! നാം പിരിഞ്ഞതിൽപിന്നെ അനേക സംഭവങ്ങൾ ഉണ്ടായി. അവ അവസരം പോലെ അന്ന്യോന്ന്യം അറിയിയ്ക്കാം.

അതല്ല, കാവല്ക്കാരൻ എവിടെ?

സന്ന്യാ:—അവൻ എന്നെ ബദൽ ഏല്പിച്ചുപോയി. വിവരമെല്ലാം വഴിയെ പറയാം. നാം താമസിയാതെ ഇവിടുന്നു പോകുന്നതാണ് നല്ലതു്.

സാര:—നാഥ! പകരം നിൎത്തിയ അവസ്ഥയ്ക്കു് അവനെ വഞ്ചി ക്കുന്നതു ഭംഗിയോ?

സന്ന്യാ:—(ചിരിച്ചുകൊണ്ടു)കന്നടന്റെ നീതിയ്ക്കു് ഇതു വിരോധ മില്ല. നാം ഇവിടെ താമസിച്ചാൽ അപകടമുണ്ടു്.

(സാരഞ്ജിനിയുടെ കൈ പിടിച്ചുകൊണ്ടു്) അതിനാൽ:—

ഗീതം ൬൦ മുഖാരി—ആദിതാളം.

പല്ലവി.

പോർവാം സാരഞ്ജിനി ഇവിടം വിട്ടു
എൻപ്രാണ പ്രിയേ! നാം (പോരുവാം)

അനുപല്ലവി.

കാവലായേന്മവുമാ ദേവൻ പരമാത്മാ
ഭാവനയോടു നാം പോവതു ചിതമിനി (പോരുവാം)

(രണ്ടുപേരും തൊഴുതു പോകുന്നു.)




—ഠഠഠ—

ഒന്നാം ഖണ്ഡം

സമാപ്തം.

—ഠഠഠ—

# സാരങ്ഗിനീപരിണയം.

## രണ്ടാം ഖണ്ഡം.

### അങ്കം 4. രംഗം 1.

കന്നടരാജ്യത്തിൽ ഒരു ഊടുവഴി.

മിത്രാനന്ദ:—(പ്രവേശിച്ചു) നമ്മെപ്പോലെ ബഹുസമൎത്ഥനായിട്ടു ആരുണ്ടു? ഈ കൈകൊണ്ടു എത്രപേരുടെ ജീവനെ എടുത്തു. പ്രയാസംകൂടാതെ എത്ര സ്വത്തു സമ്പാദിച്ചു. ഇനിയും എത്ര സമ്പാദിക്കും. നമ്മുടെ ബഹുമാനത്തിന്നും ശ്രേയസ്സിന്നും ഒട്ടും കുറവില്ല. എത്ര ഡിപ്യൂട്ടി കലക്ടർമാർ, എത്ര മുൻസീഫ് സബ്ബ്ജഡ്ജിമാർ നമ്മുടെ സേവക്കു നിത്യം വരുന്നു. പൊല്ലീസ് ഇൻസ്പെക്ടർമാരും ഹേഡ്കൺസ്റ്റേബിൾമാരും വല്ല കേസിലും തുമ്പുണ്ടാക്കേണമെങ്കിൽ നമ്മെ ആശ്രയിക്കണം. തുമ്പുണ്ടാക്കാനെന്താ പ്രയാസം? നാം അറിയാതെ കളവും മററു കുററങ്ങളും ഇല്ല. നമ്മുടെ വിരോധികളുടെ മേൽ കള്ളത്തെളിവുണ്ടാക്കി ഏതാനും പേരെ എത്തിക്കേണ്ടദിക്കിൽ എത്തിച്ചു. ബാക്കിയുള്ളവരേയും നോം ജീവനോടെയുണ്ടെങ്കിൽ ഒടുക്കാതിരിക്കില്ല. കുറെ ദിവസമായി നോം ഈ വഴിക്കു വരാത്തതു്. എന്താണ് ആരെയും കാണാത്തതു്? നേരം വൈകുന്നു. സബ്ബ്ജഡ്ജി നീലകണ്ഠപ്പിള്ളയെ രാത്രി എട്ടുമണിക്കു് ഊണിന്നു ക്ഷണിച്ചിട്ടുണ്ടു്. അദ്ദേഹം വരുന്നതിന്നു മുമ്പ് അവിടെ എത്തുകയും വേണം. പുഴക്കരെ നമ്മുടെ വണ്ടിക്കാരൻ വണ്ടിയോടുകൂടി കാത്തുനിൽക്കുന്നുണ്ടു്. (ഗഡിയാൾ നോക്കി വെച്ചുംകൊണ്ടു്) ആറടിക്കാൻ അഞ്ചു മിനിട്ടുണ്ടു്. ഈ അഞ്ചു മിനിട്ടും കൂടി ഇവിടെ താമസിച്ചു വല്ല ഇരയും തടയുമോ എന്നു നോക്കാം. (ആരെയോ കണ്ടതായി നടിക്കുന്നു) ഒരു രണ്ടാൾ വരുന്നുണ്ടു്. ഗോസ്സായിമാരാണു് കയ്യിൽ ഒരു ഭാണ്ഡവും കാണുന്നു.

ഇതെന്ത ആശ്ചൎയ്യം! ഗോസ്സായിമാർ ഈ വഴിക്ക വരാൻ അവകാശമില്ലല്ലോ. വേഷം മാററി കാപ്പിതോട്ടങ്ങളിലേക്ക പണം കൊണ്ടുപോകയായിരിക്കണം. ഇതു തോട്ടങ്ങളിലേക്കുള്ള കുറുക്കവഴിയാണല്ലോ. ഒരു സമയം ഇവർ നമ്മെക്കാളും സമൎത്ഥന്മാരായിരിക്കും. ഗഡിയാളും കോപ്പും എടുത്തു നമ്മെ വധം കഴിയ്ക്കുമോ? (കൈതോക്ക എടുത്തുംകൊണ്ട്) ഈ കൈത്തോക്ക ഇരിക്കേ എന്തു ഭയം. (നോക്കി വെയ്ക്കുന്നു.)

ഭൂ-ദാ—
സാര— } (പ്രവേശിച്ച മിത്രബന്ധു കാണാത്ത നാട്യത്തിൽ)

ഗീതം ൫൧. ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി.

സ്വാമിൻ സ്വാമിൻ ഭഗവൻ ശ്രീമൽപദം തന്നെ കൂപ്പാം

അനുപല്ലവി.

ആമയം ക്ഷണം തീൎത്തു ആനന്ദം നൽകീടണേ (സ്വാ)

ചരണം.

നിൎമ്മമാ! ചിത്തെ ചിത്തെ മരുവും കരുണക്കടലെ!
നന്മമേന്മേൽനല്കുനാഥാ! നീവെടിഞ്ഞാലാരുമില്ലേ. (സ്വാ)

രണ്ടുപേരും:—ബാലാജി ബലഹാരിറാം-ബാലാജിബലഹാരിറാം.

(ഇങ്ങിനെ പാടുന്നു. സീതാറാം (മിത്രബന്ധുവെ കണ്ടിട്ട്.)

സീതാറാം, സീതാറാം. (അടുത്തുചെന്നു.) 'മഹാരാജനേ' കണ്ടതു പരദേശികളായ ഞങ്ങളുടെ ഭാഗ്യം.

മിത്ര:— നമ്മേ നിങ്ങൾ അറികയില്ലായിരിയ്ക്കാം. നാഗോടി വലിയ സത്രം കെട്ടിച്ചതു നോമാണ്. നമ്മുടെ പേർ മിത്രബന്ധു, കേട്ടിട്ടുണ്ടായിരിയ്ക്കാം.

ഭൂ-ദാ:— മിത്രബന്ധുവിൻെറ ധൎമ്മത്തെപ്പററി കേൾക്കാത്തവരാരാണ! ഗോകൎണ്ണക്ഷേത്രത്തിന് എതിരായി നില്ക്കുന്ന സത്രവും ഭവാനുണ്ടാക്കിച്ചതല്ലേ.

മിത്ര:—(മന്ദഹാസത്തോടെ) അതേ അതേ. അറിവുണ്ട്, ഇല്ലേ? ഇരുട്ടാകുന്നു. വേഗം പോകാം.

ഈ പാലം കടന്നാൽ ഒരു എളുപ്പ വഴിയുണ്ട്. അ

തിൽകൂടി പോയാൽ നാഗോടി നമ്മുടെ സത്രത്തിൽ ഇരുട്ടി ന്നു മുമ്പിൽ എത്താം. കൂടെയുള്ളതു ഭാൎയ്യയായിരിയ്ക്കാം. പാവം, നടന്നു തളൎന്നിരിയ്ക്കുന്നു.

ഭു:-ദാ:—'മഹാരാജ' നിങ്ങൾ മുമ്പിൽ നടപ്പിൻ. ഞങ്ങൾ പിന്നിൽ മെല്ലെ കടക്കാം. ഇത്തരം പാലം കടന്നിട്ടു ഞങ്ങൾക്ക ശീലം കുറയും.

മിത്ര:—എന്നാൽ ഭാണ്ഡത്തെകൊണ്ടുള്ള ഉപദ്രവം നിങ്ങൾക്ക വേണ്ട. അതു നോം അക്കരയോളം സഹായിയ്ക്കാം. ഭാൎയ്യ മുന്നിലും നോം മദ്ധ്യത്തിലും, പിന്നിൽ നിങ്ങളുമായി കടക്കാം.

ഭു:-ദാ:—ഭാണ്ഡം ഭവാനെക്കൊണ്ട് എടുപ്പിക്കയോ! അതു വേണ്ട.

മിത്ര:—അതു ഇങ്ങോട്ടു തരുവിൻ. (ഭാണ്ഡം എടുക്കുന്നു) ദേഹത്തിന്നു സ്വാതന്ത്ര്യം അധികം ഉണ്ടാകുന്നതല്ലേ നല്ലതു്.

ഭു:-ദാ:— (ഭാണ്ഡം വിട്ടുകൊടുത്തുംകൊണ്ട്) 'മഹാരാജന്റെ' ഇഷ്ടംപോലെ.

(എല്ലാവരും പാലത്തിൽ കയറി നടക്കുന്നു.)

മിത്ര:—(ആത്മഗതം) ഇതു ലേശം ഘനമില്ല. ഒരു സമയം നോട്ടായിരിയ്ക്കാം. (ഞെക്കി നോക്കിട്ട്.) ഛീ ഛീ ഇതിൽ കടലാസ്സിന്റെ തുണ്ടംപോലും ഇല്ല. ഏതായാലും ഇവളെ കൈവശപ്പെടുത്തണം. പുഴയുടെ മദ്ധ്യത്തിൽ എത്താറായി.

ഗീതം ൯൨. ചെഞ്ചുരുട്ടി—ഏകതാളം.

വല്ലവി.

കുററമററ രതിയോ ഇവളിന്ദ്രാണിയോ രംഭയോ,

അനുപല്ലവി.

അററമില്ലാ ഭാഗ്യമിപ്പോൾ വന്നണഞ്ഞെതനിന്നിഹ
കററക്കാർ വേണിയാളോടററവനായ് പററിടാം

ചരണം.

തോററു പോമോ കയ്ക്കലാക്കാൻ, എന്തിനേവം ചിന്തനം
പററുവേൻ ഇക്ഷണത്തിൽ കാന്തൻ കയ്യിൽനിന്നു ഞാൻ.

(ഭുവനദാസനെ തള്ളി പുഴയിൽ ഇടുന്നു)

ഭു:-ദാ:— (വീഴുമ്പോൾ) ദുഷ്ടാ!

മിത്ര:— എടോ! ഏതു് ദുഷ്ടൻ?

സാര:—(പിന്നിൽ നോക്കിക്കൊണ്ട്.) അയ്യയ്യോ പ്രാണേശാ! ഞാനും ഇതാ വരുന്നു. (ചാടാൻ ഭാവിക്കുന്നു.)

മിത്ര:— (പിടിച്ചു നിൎത്തികൊണ്ട്) ചാടൊല്ല.

ഭ.-ദാ:— (പുഴക്കു താഴേ മറുകരക്കു കയറുന്നു.)

സാര:—(ആത്മഗതം) ഹാ! എൻെറ പ്രാണവല്ലഭൻ രക്ഷപ്പെട്ടു. എന്നെ അപഹരിക്കാനോ ദുഷ്ടൻ ഈ അന്യായം ചെയ്തതു്! പ്രിയതമൻ അടുത്തിരിക്കയാൽ ഇവനിൽ നിന്നു എന്നെ രക്ഷപ്പെടുത്താതിരിക്കയില്ല. നിലവിളിച്ചാൽ ഇപ്പാപി എൻെറ ജീവഹാനി വരുത്തും. ക്ഷമിച്ചിരിക്ക തന്നെ.

(രണ്ടുപേരും പാലത്തിൽ നിന്നിറങ്ങുന്നു.

മിത്ര:—നിൻെറ ഭൎത്താവിൻെറ ശബ്ദം കേട്ടപ്പോൾ അദ്ദേഹത്തെ ആരോ ഉപദ്രവിച്ചു എന്നു തോന്നിപോയി. അദ്ദേഹം കാൽതെററി വിധിയാൽ പുഴയിൽ വീണു. കൂടെ ചാടി മരിക്കുന്നതിൽ എന്താണു ലാഭം? കാലാവസ്ഥ പോലെ പ്രവൃത്തിക്കുന്നതാണ് ഉചിതം.

സാര:—(ആത്മഗതം) ഈ മഹാപാപി എൻെറ പ്രാണേശൻെറ ജീവനെ നശിപ്പിപ്പാൻ തുനിഞ്ഞു. അതല്ലാതെ 'ദുഷ്ടാ!' എന്നുച്ചരിപ്പാൻ ഇടയില്ല. അദ്ദേഹത്തെ ദൈവം രക്ഷിച്ചു. ഈ കഥ ഇവൻ അറികയില്ല. ഇവനോട് ഇങ്ങിനെ പറയാം. (പ്രകാശം) 'മഹാരാജ!' എൻെറ പാപഫലം നിമിത്തം ഭൎത്താവു നദിയിൽ വീണു. കൂടെ ചാടിയാൽ സൊല്ല തീൎന്നു എന്നു അപ്പോൾ കരുതിപ്പോയി. ഭവാൻ എന്നെ പിടിച്ചു നിൎത്തിയതിന്നു ഞാൻ നന്ദി പറയുന്നു. കാലോചിതം ആരും പ്രവൃത്തിക്കേണ്ടതാണ്.

മിത്ര: —നീ ബഹു ബുദ്ധിശാലിനി. ഒരു സ്ത്രീക്ക് ഒരു പുരുഷൻ വേണം. അവൻ എത്ര ധനികനോ അത്ര നല്ലതു്. (മന്ദഹാസത്തോടെ) അല്ലേ?

സാര:—(ആത്മഗതം) ഈ ദ്രോഹിക്കു ധനം പാതിവ്രത്യത്തിനേക്കാളും വലുതു്. ദൈവമേ! ഇനിയും ഞാൻ ദുഃഖിപ്പാനുണ്ടോ! (പ്രകാശം) 'മഹാരാജ്!' ബുദ്ധിയില്ലാത്ത എൻെറ വൎഗ്ഗക്കാൎക്ക് അതാണു വലിയ നിധി.

മിത്രം:—ശരി, ശരി. നമുക്ക നിൻെറ ഭത്താവിൻെറ കാര്യം തന്നെ ഓമ്മ വരുന്നു. സാധു, വീണതോത്തു കൂടാ. നീ നമ്മുടെ കൂടെയുള്ള അവസ്ഥക്ക് ആരും പലതും സംശയിക്കും. ഏതായാലും ഉടനെ പോലീസ്സിൽ അറിവു കൊടുക്കണം. ഒരു സമയം രക്ഷപ്പെട്ടിട്ടുണ്ടെങ്കിൽ അദ്ദേഹത്തെ നമ്മുടെ ബംഗ്ലാവിൽ എത്തിപ്പാൻ പ്രത്യേകം ഏല്പിക്കാം.

സാര:—പുഴയിൽ വീണ ആളെപ്പററി ഈ ആലോചന വെറുതെയാണ്.

മിത്രം:—എന്തായാലും നമ്മുടെ മറ നാം പ്രവൃത്തിക്കണം. (ആത്മഗതം) നമ്മുടെ വണ്ടിയോടുകൂടി കുതിരക്കാരൻ നില്ക്കുന്നേടത്ത് എത്താറായി. (ആലോചിച്ചു) ഇവളോടുകൂടി ബംഗ്ലാവിൽ ചെല്ലുന്നതു തടസ്ഥമായിട്ടാണ കലാശിച്ചത്. സബ്ബ്ജഡ്ജിയെ ഊണിന്നു ക്ഷണിച്ചത് അബദ്ധമായി. അതുകൊണ്ട് ഇവളെ വണ്ടിക്കാരനോടുകൂടി സത്രത്തിലേക്കു് അയക്കാം (പ്രകാശം) ഹേ സുന്ദരി! നിൻെറ ഭാണ്ഡം ഇതാ. രാത്രി സത്രത്തിൽ വസിക്കാം. ഈ അഴക്ക് വസ്ത്രത്തോടെ ഒന്നായി വണ്ടിയിൽ കയറി പോകുന്നതു നിനക്കും നമുക്കും പോരായ്മയാണ്. അതിനാൽ നിനക്ക ധരിപ്പാൻ തക്കതായ വസ്ത്രങ്ങളും സ്വന്തമായി ഒരു വണ്ടിയും നാളെ അവിടെ എത്തിക്കാം. ചെറുബംഗ്ലാവിൽ നമുക്ക സുഖേന കാലം കഴിക്കാം.

സാര:—ഇവിടത്തെ ഇഷ്ടത്തിന്നെതിരായി ഞാൻ എങ്ങിനെ പറയേണ്ടു.

മിത്രം:—(സന്തോഷത്തോടെ) ഹാ സുന്ദരി! ഈ വാക്കുകൾ കണ്ണാമൃതമായിരിക്കുന്നു.

(പിന്നിൽ കട്ടർ പൊന്തുന്നു.)

---

അങ്കം 4. രംഗം 3.

(കാട്ടു നിരത്തിൽ വണ്ടിയോടുകൂടി മുരുഗൻ നിൽക്കുന്നു.)

മിത്രം:— അടൈ മുരുഗാ!

മുരുഗൻ:— ശാമി.

മിത്രം:— ഈ സാധുസ്ത്രീ തനിച്ച് എവിടുന്നോ വരികയാണ്. വഴി ശീലമില്ല. ഇവളെ നമ്മുടെ സത്രത്തിൽ നീ കൊണ്ടു പോയി ഇന്നു രാത്രി കൂടെ താമസിയ്ക്കണം. പിരിഞ്ഞുപോക രുത് കേട്ടൊ.

മുരു:— നാനെങ്കെ പോവെൻ ശാമി. പോമാട്ടേൻ പുത്തി.

മിത്രം:— നിനക്ക് ഉറക്കം ജാസ്തി. ബന്ധുവാ ഭദ്രം.

മുരു:— അപ്പിടിയെ പൊന്ന് ശാമി.

മിത്രം:— സുന്ദരി! നാളെ കാണാം. ഇപ്പോൾ പിരിയുന്നതിൽ വ്യസനിയ്ക്കേണ്ട. (വണ്ടിയിൽ കയറി പോകുന്നു.)

മുരു:— അമ്മാ! പോകലാമാ. ഇപ്പടി നടമ്മാ.

(രണ്ടു പേരും നടക്കുന്നു)

മുരു:— എൻ പെരിയമ്മാ! പേശാതെ പോകിറോം.

സാര:— (നെടുവീർപ്പിടുന്നു.) പോകുന്നപ്പാ! എന്താണ് വേണ്ട ത്?

മുരു:— എന്നമ്മാ വെശനമാ!

സാര:— എന്തിന്നു വ്യസനം. (ആത്മഗതം) നാഥാ! പ്രാണേ ശനെ എന്നിൽനിന്നു പിരിച്ചു. അദ്ദേഹം ഇന്നു രാത്രി ദുഷ്ട മൃഗങ്ങൾക്കിരയാകുമോ? അവരെ നീ കാത്തുകൊൾക. ഞാ ൻ ഇതാ ദുഷ്ടനയച്ചതെങ്കിലും ഒരു തുണയോടുകൂടി ആൾ പെരുമാററമുള്ള ദിക്കിൽ എത്തിയിരിയ്ക്കുന്നു.

മുരു:— എന്നമ്മാ! ശുമ്മ നടക്കിറായി. പേശന്മ- ഓ! ഹോ! ഇ രുട്ടിലെ പയമാ? ആനാൽ നാൻ ഒരു പാട്ടു പാടുകിറേൻ കേളുങ്കമ്മാ.

ഗീതം ൩൩. ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി.

തങ്കമതിനൊത്ത ചാരു
പൂങ്കാവനപെൺ കുയിലേ!

അനുപല്ലവി.

നിൻകൃപ എൻ സ്വാമി നേരെ
തിങ്കൾമുഖിയങ്കുരിച്ചോ—തന്നാനെ

ഇളങ്കുരിമ്പേ! രസക്കുഴമ്പേ! കരിങ്കാർവേണി!
മല്ലികച്ചെണ്ടേ! മദനനമ്പേ!—തന്നാനെ
തേൻകുഴലേ! തന്നാനെ
തേൻകുഴലേ! തേൻകുഴലേ!
തേൻകുഴലേ! തന്നാനെ. തങ്കമതി

ചരണങ്ങൾ.

മാനിനി നിൻ മനമിന്നെൻ
സ്വാമി വരനോടു ചേന്നാൽ
ഏണമിഴി ദീനമന്യെ
വാണിടാമെ മാനമായി—തന്നാനെ
ശൃണുസുമുഖി കീൎത്തിമാനാം മിത്രബന്ധു
ഭൎത്താവായി തത്രവാഴാം തന്നാനെ
പച്ചിലയെ പച്ചിലയെ പിച്ചകമേ!—തന്നാനെ. തങ്കമതി

അമ്മാ! നാൻ തിരുടനല്ല. പയം വേണ്ടാ.

സാര:— നിന്റെ യജമാനനെ അറിഞ്ഞാൽ നിന്നെ അറിഞ്ഞു കൂടയൊ?

മുറു:— അതെപ്പിടിയമ്മാ! അവർ, മഹാരാശർ അവക്ക് എന്ന കുറച്ചൽ. ഒരു നാളക്ക് വന്ത് നൂറു രൂപായിക്കു മേലെ താശിമാക്ക കൊടുക്കറാങ്കൊ. അമ്മാ! നാളെക്ക് നീ അങ്കെ പോയി പണത്തെ കേട്ടിരുന്താക്കാ റൊമ്പം കൊടുപ്പാര. റൊമ്പം നല്ല ശാമി. നിശമാ. ഓ, അന്തവിളക്ക് പാത്തിങ്കളാ അതുതാൻ ശാരായകടൈ. അതക്ക് കൊഞ്ചം ഇന്താണ്ടെ ശത്തിരം.

സാര:— എന്നാൽ വേഗം സത്രത്തിലേയ്ക്കു പോകാം.

മുറു:— ഇതമ്മാ! ശത്തിരം.

(പിന്നിൽ കട്ടൻ പൊന്തുന്നു.)

—oo:o:o—

അങ്കം 4. രംഗം 4. നാഗോടിസത്രം.

---

മുറു:— വാ അമ്മാ! ഉക്കാരുങ്കൊ. ഇതെന്നാ ഇൻക്കക്ക് ഇങ്കെ ആരുമില്ലയെ! ദിനം റൊമ്പം പേരിരിപ്പാങ്കമ്മാ! (ഇരുന്നും കൊണ്ട്)

സാര:— ആളില്ലെങ്കിലും ഉണ്ടെങ്കിലും നമുക്കെന്താണ്? (ഇരിക്കുന്നു.)

മുറു:— ഒണ്ണുമില്ലമ്മാ, ആനാലും റൊമ്പം കുളിരമ്മാ! ഇന്ത വിറകെടുത്തു കൊഞ്ചം നെരുപ്പു കായട്ടും. (തീ കായുന്നു) അമ്മാ! യശമാനർ ദിനം ഒവ്വോരോ അണ കൊടുപ്പാങ്കോ. ഊട്ടുക്കു പോകുംപോത് തണ്ണികിണ്ണി കുടിക്കിറതുക്ക്.

ഇൻടക്ക് കുളിരക്ക് ഇന്ത നെരിപ്പെ കതി.

സാര:— (ആത്മഗതം) ചാരായം വാങ്ങാൻ ഇവന് പൈസ്സ കൊടുക്കട്ടെ. ഇവിടെനിന്നു പോകുവാൻ തരം നോക്കാം. (പ്രകാശം) മുറുഗാ! ശാപ്പ് പൂട്ടിപ്പോയോ?

മുറു:— എങ്കമ്മാ അതാ വിളക്കെരിയുതെ. പാരമ്മ.

സാര:— പണമിതാ നീ പോയി വേണ്ടതു കഴിച്ചു മടക്കത്തിൽ കുറേ ഇങ്ങോട്ടും എടുത്തോളൂ.

മുറു:— അപ്പിടിയെ പൊന്നമ്മാ! (പോകുമ്പോൾ തിരിഞ്ഞു നോക്കി. ആത്മഗതം) ഇന്തമ്മ മോശം പണ്ണുവാളാ- ഇല്ലെ: ഇല്ലെ. കടൈ കിട്ടെയാച്ചുതെ.

സാര:— ശാപ്പ് അടുത്തിരിക്കയാൽ ഇപ്പോൾ ഇവിടുന്നു മാറരുത്. മടങ്ങി വന്നതിൽ പിന്നെ മുറുഗൻെറ സ്ഥിതി നോക്കി വേണ്ടതു പ്രവൃത്തിക്കാം. (എഴുന്നേററു മുറുഗൻ വരുന്നതു നോക്കുന്നു.) ഓ! വിദ്വാനെത്തിപ്പോയി.

(മുറുഗൻ കക്ഷത്തിൽ ഒരു കുപ്പി റാക്കും കയ്യിൽ രണ്ടു ചിരട്ടയുമായി പാടി വരുന്നു.)

ഗീതം ൧൮. ചെഞ്ചുരുട്ടി— ആദിതാളം.

പണ്ഡങ്ങൾ.

(നാനാനന്നാന നാനന്ന നന്നാന.)

ഭൂതലെ വാണിടുന്ന മാനവരെല്ലാക്കും
ഭൂരിസന്തോഷത്തിന്നായ് ജാതമായീവസ്തു — നാനം
ദേശസഞ്ചാരത്തിൽ കാല്ക്കുകളയുന്ന
മോശക്കാർക്കീസുഖം ലേശം കിടക്കുമോ? — നാനാ

അമ്മാ! കൊണ്ടന്തേൻ ഉക്കാറുങ്കമ്മാ! വാ! വാ!

(ഇരുന്നു ചിരട്ട മുന്നിൽ വെയ്ക്കുന്നു) നീതാൻ ഊത്തികൊടു.

സാര:— അങ്ങിനെതന്നെ. (പകർന്നു കുടിയ്ക്കുന്നെന്നു ഭാവിയ്ക്കുന്നു.

ആത്മഗതം.) ഞാൻ ചാരായം കുടിക്കാതെ ചിരട്ട വെക്കുന്നത് ഇവൻ അറിയുന്നില്ല.

മുരു:— (കുടിക്കുന്നു) റൊമ്പം നല്ലത്. നീ കുടിയമ്മാ.

സാര:— (ചാരായം പിന്നേയും പകരുന്നു.) ഇതുകൂടെ കുടി മുരുഗാ!

മുരു:— കുടിക്കുംപോത് പേശി പേശി താൻ കുടിക്കവേണം. അതുതാൻ ശാക്കണക്ക മേൽ നല്ലത്. ഇതക്ക മേലെന്നശുകമമ്മാ.

സാര:— വിദ്വാന് മുഖപകച്ച് തുടങ്ങിയിരിക്കുന്നു.

മുരു:— നാൻ ആട്ടറേൻ പാരുങ്കമ്മാ! (പാടിക്കളിക്കുന്നു.)

ഗീതം ൩൩. മായാമാളവഗൌളം— ആദിതാളം.

ഖണ്ഡങ്ങൾ.

വാട്ടെ പ്ലെഷർ നൽകുംതായെ പട്ടെ ശാരായം
മട്ടൻറോസ്റ്റ് കൂട്ടി ഡോസ്സരണ്ടുപോട്ടാക്കാ
യേഷ്ഠസൌഖ്യംസിക്കത്തതെ എൻട്രശൊല്ലാമൊ?
ഇഷ്ഠദിവ്യമട്ടഇത്താ ഭൂമിയൊളഗെനോടിഉ
കോളറക്കും കോളിക്കിനും കൊട്ടപ്പത്തുണ്ടു ഡോക്ടർ
കാളിക്കുളി പൂശയ്ക്കെല്ലാം വേണമിതു തപ്പാതെ
ബുദ്ധി ശക്തി വദ്ധിപ്പിക്കും നിത്യം പാനം ചെയ്യുന്നാൽ
സിദ്ധമല്ലെ തുഞ്ചന്നിതു കാസ്കവാസ്യെ ബോല്യമൈ.

(ലഹരിയിൽ ആടിനടക്കുന്നു.)

സാര:— മുരുഗാ! ഇത് എനിക്കുവേണ്ടി കുടി. (പകർന്നു കൊടുക്കുന്നു.)

മുരു:— (വാങ്ങി കുടിച്ച് ഇടറി സംസാരിക്കുന്നു.) ആടറതക്ക് കാൽ വരറതില്ലെ. (ചാഞ്ചാടി നടക്കുന്നു )

സാര:— ഓ! ഹോ! ആടറതക്ക് കാൽ വരാതില്ലയാ? ശരി വെക്കം.

മുരു:— (ഇടറി) നാൻ പടുക്കട്ടും. (കിടക്കുന്നു)

സാര:— മുരുഗാ! പടുക്കേണമൊ? ഇതുവും കുടി.

മുരു:—മൊള്ളൊ മൊള്ളൊ ഊത്ത്, ഊത്ത് (വായ തുറന്നു കാണിക്കുന്നു)

സാര:—(പകർന്നു കൊടുത്തുകൊണ്ടു) മതിയോ?

മുരു:— (ഇടറി) പോതും പോതും

സാര:— മുരുഗാ! എഴുനേററ് ഒന്നു കളിയ്ക്കു.

മുരു:— (കഥയില്ലാതെ പിറുപിറുക്കുന്നു.)

സാര:— (മുരുഗനു ബോധമുണ്ടോ എന്നു പരീക്ഷിയ്ക്കുന്നു) ഇവന്നു ലേശം ബോധം ഇല്ല. പോവാൻ ഇതുതന്നെ തരം. പ്രാണേശനെ കണ്ട സ്ഥലത്തേയ്ക്കായി നടക്കാം. വിധിയുണ്ടെങ്കിൽ കാണാം. (പോകുന്നു)

(കർട്ടൻ വീഴുന്നു.)

—oo:o:oo—

## അങ്കം 4. രംഗം 5. (കാട്ടുനിരത്ത്)

സാര:— പ്രാണേശനുമായി എന്നു ചേരാനാകും! മാതാപിതാക്കന്മാരോടുകൂടി ഉല്ലസിയ്ക്കേണ്ടുന്ന ഭാഗ്യം നീ ഞങ്ങൾക്കു തരുമോ ദയാനിധേ! ആരുമില്ലാത്തവക്കു ദൈവം തുണയില്ലേ.

ഗീതം 56. ദേശികതോടി—ആദിതാളം.

പല്ലവി.

അവനിയിലി പാപിനിപോൽ അബലമാരിലില്ല നൂനം

അനുപല്ലവി.

പ്രബലസന്താപത്തിൽ വീണു അവധിയില്ലാതുഴലുന്നു — അവ

ചരണം.

മരണമില്ലാ തീവിധത്തിൽ ഉരുളുന്നെന്തിനി ഞാനീശാ!
കരളുരുകീടുന്നു തവ ചരണദാസിക്കിന്നു നാഥാ! — അവ

രുദ്രൻ:— (പ്രവേശിച്ച് ആത്മഗതം) കൊങ്കണരാജ്യത്തേയ്ക്ക് എന്നെ അയച്ചതു വെറുതെയായില്ല. അനന്തശയനന്റെ ഗൂഢാലോചനകളെല്ലാം ഉപായത്തിൽ അറിഞ്ഞു. ഈ കഥ നമ്മുടെ സ്വാമി കന്നടേശനോടുണർത്തിച്ചാൽ സന്തോഷിച്ച് എന്നെ സുബ്ബേദാരാക്കും. മിത്രബന്ധുവിന്റെ സത്രത്തിൽ കിടന്നുറങ്ങി പുലരാൻ നാലഞ്ചുള്ളപ്പോൾ കന്നടത്തേയ്ക്കു പുറപ്പെടാം.

സാര:— (ആത്മഗതം) വഴി പരിചയമില്ല. എങ്ങോട്ടു നടക്ക

ട്ടെ. സത്രത്തിലേയ്ക്കു പോയ വഴി ഇതുതന്നെയായിരിയ്ക്കാം. ഒരു വിളക്കു കാണുന്നു. (പരിഭ്രമത്തോടെ) അയ്യോ ഗ്രഹചാരമേ! എന്നെ കോട്ടയിൽനിന്നു പിടിച്ചു കെട്ടിയ സിപായിയല്ലേ ഇത്! കണ്ടെങ്കിലെൻെറ കഥ തീൎന്നു. ദൈവമേ രക്ഷ! ഈ മരം മറഞ്ഞു നില്ക്കട്ടെ.

ഭദ്രൻ:— (സൂക്ഷിച്ചു നോക്കുന്നു) എന്താണു മരത്തിൻെറ ചുവട്ടിലേയ്ക്കു് ഓടിയതു്. (അരയിൽ കെട്ടിയ വിളക്കു തിരിച്ചു നോക്കുന്നു) ഛേ! അവിടുന്നു് എവിടേയും പോയില്ലല്ലോ. (അരയിൽനിന്നു കത്തി ഊരി വലങ്കയ്യിൽ പിടിച്ചു് അടുത്തുചെന്നു നോക്കി സാരങ്ഗിനിയുടെ കൈ പിടിച്ചു കത്തി അരയിൽവെച്ചു ചിരിച്ചുകൊണ്ടു്)

ഗീതം 57. സൌരാഷ്ട്രം—ആദിതാളം.

പല്ലവി.

ആ ഹാ! ഇതെന്തൊരത്ഭുതം!
ഈ മട്ടമൊഴിയുടെതടവിതു വിധമോ ശിവ! ആ

ഖണ്ഡങ്ങൾ.

കുടില കമതികളിൽ മുടി മണി ചട്ടലയാം
തടമുലയാളേ! അടവിതു ബഹുരസം
തടവതിൽ നിന്നിഹ അടവിയിൽ നടവതിൽ
ഝടുതിയിൽ പോവതൊ വിടുമോ നിന്നുടലിനി? ആ

ആ ഹാ! തനിയ്ക്കു വിധിച്ചതു തലയ്ക്കുമീതെ. പരസ്യപ്രകാരമുള്ള ഇനാം വാങ്ങാൻ സംഗതിയാക്കിയതിനാൽ നിനക്കു വന്ദനം.

നീ വമ്പത്തിതന്നെ. ജേൽ പാറാവുകാരൻെറ തല പോക്കാൻ നീ ഇടയാക്കി. നിശാചരീ! നീ എന്നേയും പററിയ്ക്കും. അതിനാൽ ഇതാണു് നല്ലതു്. (വേഷ്ടി എടുത്തു തൻെറ കയ്യോടു ചേൎത്തു കെട്ടുന്നു) നടക്കു. മഞ്ഞും വെയിലും കൊണ്ടു നടക്കേണ്ട. നല്ല സ്ഥലത്താക്കിത്തരാം. രാജാവുമായി സുഖത്തിൽ കാലം കഴിച്ചോ. അതല്ലെങ്കിൽ തലപോകും. കണ്ടോളൂ.

സാര:— കുറെ കാലമായി നാനാദുഃഖങ്ങൾ അനുഭവിച്ചുപോരുന്ന എനിയ്ക്കു മരണം ഒരു ആശ്വാസമായിത്തീരും. അതിനാൽ ഭയപ്പെടാനില്ല.

രുദ്രൻ:— കുറുമ്പ് വെയ്ക്കേടി. ഈ കയ്യുടെ ചൂട നീ അറിയുമൊ?
അരമനയ്ക്കെത്തട്ടെ.

(രണ്ടുപേരും പോകുന്നു)

—ം:൦:ം—

## അങ്കം 4. രംഗം 6. (കാട്ടുനിരത്ത്)

———.

ഗീതം 58. ആനന്ദഭൈരവി—ചാപ്പ്.

പല്ലവി.

ഉ:—ദാ:—പ്രാണേശപരീ! സാരഞ്ജിനി! ഇനി
ക്ഷോണിയിൽ വാസം ഞാൻ ചെയ്യതൊ താനെ പ്രാ

അനുപല്ലവി.

കൂരിരുട്ടിൽ കട്ടിമഞ്ഞു കൊണ്ടിട്ടയ്യോ!
പാരംവശം കെട്ടേനോടി നിന്നെതേടി പ്രാ

ചരണങ്ങൾ.

ഒരുക്കംതോറും താപം അതിയായ് വളരുന്നു
എന്തൊന്നുചിന്തിച്ചുശാന്തമായ് വാഴ്വതും പ്രാ
ഒത്തുനാം ചേരുവാനുണ്ടോ വിധി എന്നു
ഓർത്തോർത്തു സന്തതം കത്തുന്നു ചിത്തമെൻ പ്രാ

ദുഷ്ടൻ മിത്രബന്ധു എന്നെ പുഴയിൽ തള്ളിയിട്ടു കൊല്ലാൻ ശ്രമിച്ചു. ഭഗവാൻ എന്നെ രക്ഷിച്ചു. എന്റെ മനോഹരിയെ ചണ്ഡാലപാപി സത്രത്തിലേയ്ക്കു കുതിരക്കാരന്റെ കൂടെ അയച്ചു എന്നാണല്ലോ അറിഞ്ഞതു്. ഞാൻ ഓടിയത് ഓർത്താൽ ഇവർ രണ്ടുപേരെയും കണ്ടുപിടിയ്ക്കേണ്ടതായിരുന്നു. തീർച്ചയായും വഴി തെററിപ്പോയി. പുലരാനുമായി നടക്കതന്നെ.

(പിന്നിൽ മുറുഗൻ കിടക്കുമ്പോൾ കട്ടൻ പൊന്തുന്നു.)

ഉ:—ദാ— ഏതോ ഒരു എടുപ്പു കാണുന്നു. സത്രമായിരിയ്ക്കണം. (സൂക്ഷിച്ചു നോക്കിക്കൊണ്ട്)

ഗീതം 59. കമാശി—ഏകതാളം.

പല്ലവി.

മേദിനിയതിൽ ശയിപ്പോ നാരുവാൻ ശിവ! ശിവ!

അനുപല്ലവി.

ആരുവാൻ ശിവാശിവാ യിതാരുവാൻ ശിവാ! ശിവാ! മേദിനി

ചരണങ്ങൾ.

ശേഷശയന ഭൂതലത്തിൽ ഭൂഷയായ് വിലസിടും
ഭാസുരാംഗിമണിയാമെൻെറ സാരയെങ്ങുശങ്കരാ! മേദിനി
കാതരാക്ഷി സാരതന്നെ ആശയോടെ യഞ്ജസാ
കൈതവേനകൊണ്ടുപോയ പാതകരിലൊന്നിവൻ മേദിനി

ഇവൻ കുതിരക്കാരൻതന്നെ സംശയമില്ല. എൻെറ ആത്മപ്രിയയെ ആ മുറിയിൽ പൂട്ടിയിട്ടിട്ടുണ്ടായിരിക്കാം. പൂട്ടു വലിച്ചു നോക്കട്ടെ. (വലിച്ചു നോക്കുന്നു.)

മുറു:— (ആവിയിടുന്നു)

ഭൂ:—ഡാ:- (പൂട്ട് വിട്ട്) ഓ! ഫോ! ഇവൻ ഉറങ്ങുന്നില്ലയൊ? അധികം ശബ്ദമുണ്ടാകാഞ്ഞത് നന്നായി. (ശബ്ദിക്കാതെ കിടക്കുന്നു)

മുറു:— ശാമി! ശാമി! (കൈകാൽ കുടഞ്ഞുകൊണ്ട്) അമ്മാ! ഇന്നും തൂങ്കിറയാ.

ഭൂ:— ഡാ:- (ഗൌരവത്തോടെ) ആരാത്! എന്ത!

മുറു:— ഇന്ത ചിത്തളാട്ടമാ! അതു വേണ്ടാമമ്മാ!

ഭൂ:— ഡാ:- (എഴുന്നേററ്) എന്തെടാ! അമ്മാ കമ്മാ എന്നു പറയുന്നതു്.

മുറു:— (എഴുന്നേററ് ഗോസ്സായിയുടെ മുമ്പിൽ പരിഭ്രമിച്ചു നിൽക്കുന്നു)

ഭൂ:— ഡാ:- എന്തെടാ! മിഴിച്ചു നോക്കുന്നത്?

മുറു:— അടെ കിടെ എൻട്രെ ആരെ കൂപ്പിടറത്? ഇങ്കെ പടുത്തിരുന്ത പെമ്പുള്ളയെങ്കെ ശൊല്ലു? നല്ലത്.

ഭൂ:— ഡാ:- എന്തെട പറയ! ഏതുപെണ്ണെടാ? എന്തുപെണ്ണെടാ? കതകുതുറന്ന് നോക്ക്. (സത്രത്തിലെ മുറി കാട്ടുന്നു)

മുറു:— നീ അവളെ ഉള്ളെ ശാത്തി പോട്ടിയാ? അപ്പിടി ശൊല്ലു. (വാതിൽ തള്ളുന്നു) ഓ! ഫോ! പൂട്ട് പൊട്ടിരിക്കതാ. ശാവികൊടയ്യാ.

ഭൂ:— ഡാ:- എന്ത് ചാവി, ഏതു ചാവിയെടാ? (ആത്മഗതം) പ്രാണസഖി ഇവനെ പററിച്ചു പൊയ്ക്കളഞ്ഞു സംശയമില്ല. അവൾ എന്നെ തിരഞ്ഞു നടക്കുന്നുണ്ടായിരിക്കും... കഷ്ടമേ കഷ്ടം!

മറു:—വിളയാട്ടം വേണ്ടാമയ്യ! ചാവികൊടു.

ഭ-ദാ:—(ആത്മഗതം) ഈ ദുരിതത്തിനെ നിലവിളിപ്പിക്കുന്നതിനേക്കാൾ കാൎയ്യം മനസ്സിലാക്കി കൊടുക്കുന്നതാണ് നല്ലത്. (പ്രകാശം) എടോ! ഞാൻ ഒരു അമ്മയേയും കണ്ടില്ല, ചാവിയേയും കണ്ടില്ല. ഞാൻ ഒരു വഴിപോക്കനാണ്. എന്നെ സംശയിക്കേണ്ട.

മറു:—പോക്കററു കാമിങ്കൊ.

ഭ-ദാ:—(പോക്കററു കാണിക്കുന്നു) നോക്കിക്കോളൂ.

മറു:—ചാവി ഇല്ലയെ. ഇപ്പിടിയാ (വ്യസനത്തോടെ) അമ്മാ! നീ എങ്കെ. അയ്യോ പോയുട്ടാളാ! വായിലെ മണ്ണു പോട്ടയെ. അടടാ, എങ്കമ്മാ! നീ. എശമാൻ കിട്ടെ എന്ന ശൊല്ലറതപ്പാ! ഷരി, ഷരി, ഇന്ത ചാരായം നമ്പ കൂടാതു്. നാൻ പോയി തേടി പാക്കട്ടും. അമ്മാ! അമ്മാ! (രോദിച്ചോടി പോകുന്നു)

ഭ-ദാ:—എടാ! വാ, വാ, വിടപാനു തിരക്കായിരിക്കുന്നു. എന്റെ സാരയെ കണ്ടെത്തിയെങ്കിൽ ഇവൻ ഉപദ്രവിക്കും. ഞാനും പോകട്ടെ. (പോകുന്നു)

---

## അങ്കം 4. രംഗം 7.

---

### കന്നടത്തിൽ ഒരു തോട്ടം.

(രത്നകാന്തി ലാത്തുന്നു.)

എന്റെ വൈഭവത്താൽ യാതൊരു കുറവും നേരിട്ടില്ല. ഉപായം ഒന്നു എല്ലാററിലും നല്ലത്. പൊട്ട സാരങ്ങിനിയുടെ ബുദ്ധികുറവിനാൽ അവൾക്ക് എന്തെല്ലാം അനൎത്ഥം നേരിട്ടു.

ഭ-ദാ:—(ഗോസ്സായിയുടെ വേഷത്തിൽ പ്രവേശിച്ചു കാണാത്ത ഭാവത്തിൽ)

ഗീതം ൩൦. ഹിന്തുസ്ഥാനികാപ്പി—രൂപകം.

പല്ലവി.

പാരിടത്തി ലിന്നിയെത്ര
ഘോരതാപെ മുഴുകേണ്ടു.

അനുപല്ലവി.

വാരിജാക്ഷി സാരതൻെറ
നേരുവാൎത്ത യാരറിവു. (പാരി)

ചരണങ്ങൾ.

കൊണ്ടുപോയോ കന്നടൻെറ
അന്തികേമൽ കാന്തതന്നെ
കോണ്ടലണി പൂങ്കുഴലെ!
കണ്ടകനൊന്നു ചെയ്യുമോ! (പാരി)

എള്ളിലെണ്ണ പോലെ വാണ
കൊള്ളുമാ കരുണാ സിന്ധോ!
പുള്ളിമൃഗ ലോചനയാം
വല്ലഭക്കു നീ താൻ ഗതി. (പാരി)

ഈ സക്കാർ തോട്ടത്തിൽ അധികം ആളുകളുടെ പെരുമാററമുള്ളതിനാലും, രാജധാനിക്കു അടുത്തിരിക്കയാലും, എൻെറ നായകിയെ പററി വല്ലതും അറിയാറാകും. (ചുററി നടക്കുന്നു) ഇതാ ഒരു സ്ത്രീ ലാത്തുന്നു. (സൂക്ഷിച്ചു നോക്കിക്കൊണ്ടു) രത്നകാന്തിയോ? ആട്ടെ, ശുദ്ധ ഗോസ്സായി എന്നു നടിച്ചു കളയാം.

രത്നാ:— (ആത്മഗതം) തോട്ടത്തിൽ എന്താണ് ഒരു ഗോസ്സായി നടക്കുന്നത്.

ഉ-ദാ:—(അടുത്തു ചെന്നു രത്നകാന്തിയോട്) ആനന്ദം ഭവിക്കട്ടെ.

രത്നാ:—(ചിരിച്ചുംകൊണ്ട്) ആ ഹാ! ഒന്നാന്തരം ഗോസ്സായി. ചെറുപ്പം മുതല്ക്കു കാണുന്ന എന്നെ കബളിപ്പാൻ ശ്രമിക്കേണ്ടടോ.

ഉ-ദാ:—രത്നകാന്തി! ആ വിചാരം എനിക്കില്ല.

രത്നാ:—അനുജത്തിയെ തേടി നടന്നു വെറുതെ കായദ്രോഹം ചെയ്യേണ്ട. കോമളരാജനെ തേടി ഞാൻ നടന്നിരുന്നുവെങ്കിൽ എൻെറ ദേഹം ഇത്ര ശോഭയോടുകൂടി ഇന്നിരിക്കുമായിരുന്നോ?

ഉ-ദാ:—ഉപദേശം കൊള്ളാം.

രത്നാ:—എന്തു സംശയം. 'സാരയെ' കന്നടൻെറ അധീനത്തിൽനിന്നു കൊണ്ടുവരുവാൻ നിന്നാൽ അസാദ്ധ്യം.

ഗീതം ൩൧. ഹിന്തുസ്ഥാനികാപ്പി—രൂപകം.

വല്ലവി.

സാരമാകും മന്ത്രിപുത്രൻ നീ സന്താപസിന്ധോ!
നീരീടുന്നേകാന്തനായി വൃഥാ.

അനുപല്ലവി.

നാരിമണി തന്നെയോൎത്തു
പാരിലലയുന്നതോ നിൻ
സാരബുദ്ധി ചൊല്ല സുന്ദര!—ഭൂമണ്ഡലത്തിൽ. (സാര)

ചരണം.

ആടൽ വിട്ടെന്നോടു ചേൎന്നാൽ
കേടകന്നു വാണിടാമേ
തേടവേണ്ട സാരതന്നെ നീ—ചൊല്ലിടാമിന്നു. (സാര)

ഭൂ-ദാ:—താമസം എവിടെയാണ്?

രത്നാ:—ഇപ്പോൾ മുമ്പുണ്ടായിരുന്നേടത്തല്ല.

ഭൂ-ദാ:—മുമ്പ് എവിടെയായിരുന്നു? ഇപ്പോൾ എവിടെയാണ്?

രത്നാ:—ഒന്നും അറികയില്ല അല്ലെ? അനുജത്തിയുടെ കൂടെ എന്നെ തടവുകാരിയാക്കി പിടിച്ചപ്പോൾ ഉപരാജാവോട് ഉപായത്തിൽ കൂടി കുറെക്കാലം കഴിച്ചു.

ഭൂ-ദാ:—പിന്നെയോ?

രത്നാ:—ആ വിദ്വാനേക്കാൾ രസികനും അധികം സ്വാതന്ത്ര്യം തരുന്നവനുമായ പുട്ടണ്ണ അരശു എന്ന ആളെ കൂടെയാണ് ഇപ്പോൾ രസിച്ചു കാലം കഴിച്ചുവരുന്നത്.

ഭൂ-ദാ:—തോന്നിയവാസമായി കാലം കഴിക്കുന്നതു മൃഗപ്രായമല്ലെ? ഹാ കഷ്ടം! കഷ്ടം!

ഗീതം ൩൨. സുരട്ട—ആദിതാളം.

പല്ലവി.

പതിവ്രത മാർകളീവിധം ചെയ്യുന്നാകിൽ
ചിതമാമോ, ചൊല്ലീടു രത്നകാന്തി?

അനുപല്ലവി.

പാൎത്ഥിവ പുത്രികൾ ലേശവും ദൎന്നയങ്ങ-
ളോൎത്തിടിൽ ചെയ്യരുതേ, ലേശവും ചെയ്യരുതേ. (ചിത)

രത്നാ:—പ്രസംഗിക്കാനോ ഭാവം!

ഭൂ-ദാ:—നീ ഒരു രാജകുമാരി. കോമളരാജനെ വരിക്കാമെന്നു വാ

ദ്ദത്തം ചെയ്തു നീ ഉപരാജാവിൻെറ വെപ്പാട്ടിയായി. അദ്ദേഹത്തേയും വിട്ട് ഇപ്പോൾ മററാരാളുടെ കൂടെയായി. അയ്യോ! ഇതെന്തു കഥയാണ്! രത്നകാന്തി! ദുർന്നയങ്ങൾക്ക് അടിമയാകരുതേ.

രത്ന:—അതല്ല, പുരുഷന്നു ഞാനടിമയാകാനൊ? ജന്മനാ ഇല്ല. ലണ്ടൻ, പാരീസ്സ മുതലായ നഗരങ്ങളിലെ യുവതികൾക്ക് എത്രയോ സ്വാതന്ത്ര്യമുണ്ട്. സ്ത്രീപുരുഷന്മാർ ഒപ്പം വിനോദിക്കുന്നില്ലയൊ? ഇതൊക്കെ നീയും അറിഞ്ഞിരിക്കേ പുരുഷന്നു സ്ത്രീ കീഴടങ്ങണമെന്നു നീ പറയുമോ?

ഭൂ-ദാ:—വേണ്ടുന്ന പരിജ്ഞാനമുണ്ടെങ്കിൽ കീഴടങ്ങേണ്ടതില്ല. നാം ആ പരിജ്ഞാനത്തിൽ എത്താത്തവരാണ്. ഇനി നൂറു കൊല്ലംകൊണ്ട് എത്തുകയും ഇല്ല. അതുകൊണ്ട് * * * *

രത്ന:—മതി, മതി കേട്ടതു്. ഇതുതന്നെയാണ് പ്രസംഗം എന്നു പറഞ്ഞതു്. ബാക്കി സാരഞ്ജിനിയോട് ആയിക്കോളു. ഞാൻ പോകുന്നു. (പോകുന്നു)

ഭൂ-ദാ:—മഹാപാപശക്തി! വിദ്യയുണ്ടെങ്കിൽ ഒരു സ്ത്രീ അവിവേകിനിയായി ഈ വിധം അലയുമോ? കഷ്ടം! കഷ്ടം! നമ്മുടെ സമുദായത്തിൽ ഇപ്പോഴുള്ള ചില മൂഢസമ്പ്രദായങ്ങളെ തീക്കാൻ വേണ്ട വഴി എടുക്കേണ്ടതാണ്.

(കട്ടൻ വീഴുന്നു)

---

അങ്കം 5. രംഗം 1.

---

കന്നടരാജാവിൻെറ അരമന.

ക-രാ:—ജേലിൽനിന്നു ചാടിപ്പോയ സാരഞ്ജിനിയെ പിടിച്ചു കൊണ്ടു വരുന്നാൾക്കു നല്ല സമ്മാനം നല്കുമെന്നു വിളംബരം ചെയ്തു. എന്നിട്ടും, ഇതുവരെ അവളെ നമ്മുടെ മുമ്പാകെ ഹാജരാക്കാൻ ആൎക്കും കഴിഞ്ഞില്ലല്ലൊ. ഇനി വേറെ മാൎഗ്ഗം ആലോചിക്കണം.

സേവ:— മഹാരാജാധിരാജനേ! തിരുപാദദൎശനത്തിന്നായി ഒരു സിപായി വന്നിട്ടുണ്ട്. കൂടെ രാജകുമാരി സാരഞ്ജിനിയും ഉണ്ട്.

ക- രാ:— (ആശ്ചര്യത്തോടെ) കിട്ടിപ്പോയി! ഇല്ലെ! ഇങ്ങട്ടു വേഗം വരുവാൻ പറയു.

സേവ:— റാൻ (പോകുന്നു)

ക- രാ:— ഇനിയും ഇവൾ അനുസരണക്കുറവു കാണിസ്സുമോ?

രുദ്രൻ:— (സാരഞ്ജിനിയോടുകൂടി പ്രവേശിക്കുന്നു) മഹാരാജാവു ജയിച്ചാലും. ഞാൻ കൊങ്കണ രാജ്യത്തു പോയി * * * *

ക- രാ:— സിപ്പായി! സംസാരിപ്പാൻ വരട്ടെ. നീ അല്പം നേരം മാറി നില്ക്കു.

രുദ്രൻ:— കല്പനപോലെ (പോകുന്നു)

ക- രാ:— (പുഞ്ചിരിയോടെ സാരഞ്ജിനിയെ നോക്കിക്കൊണ്ട്) ഹേ! ലോകൈകസുന്ദരി! ക്ഷീണം അധികമായി നിന്നെ ബാധിച്ചതായി കാണുന്നു. ഒപ്പം ഇരുന്നു വിശ്രമിക്കാം. വരു!

സാര:— ഞാൻ തിരുമേനിയുടെ തടവുകാരിയായിരിക്കയാൽ ഒപ്പം ഇരിക്കുന്നത് അനുചിതമാണെന്നു വ്യസനപൂർവ്വം ഉണർത്തിച്ചുകൊള്ളുന്നു.

ക- രാ:— നമ്മുടെ മോഹത്തെ സാധിപ്പിപ്പാൻ നീ ഇഷ്ടപ്പെട്ടുന്നു എന്ന ഭാവത്താൽ അറിയുന്നതിനാൽ ഇവിടെ ഇരിക്കുന്നതിന്നു വിരോധമില്ല. നിൻെറ പിതാവിന്ന് അനന്തശയനരാജ്യം തിരികെ കൊടുത്തു കളയാം. ഇങ്ങട്ടു വരാം.

ഗീതം നന്മ. കമാശി—ആദിതാളം.

### പല്ലവി.

പ്രാണനാഥെ! കണ്മണി! നീ വാ, വാ വാ സുന്ദരി!

### അനുപല്ലവി.

ഏണാക്ഷീമണി! നിന്നാൽ ദീനനാമീ രാജനെ
ത്രാണനം ചെയ്യീടുകിന്നു
മാനിനി! നിൻ കൃപയാലെ
പ്രാണരക്ഷ ചെയ്കമെനീ (പ്രാ)

### ചരണം.

ബന്ധുരഗാത്രി ബാലെ! ദന്തിഗാമിനി! സുശീലെ!
സന്തതം നിന്നെ നിനച്ചു
ഹന്ത ഞാനൊ വലയുന്നു
വെന്തിട്ടും ഞാൻ നിന്നാലിന്നു. (പ്രാ)

സാര:— നിന്തിരുവടി എന്നെ തെററിധരിയ്ക്കയാണ്. അച്ഛന്റെ രാജ്യം തിരികെ കൊടുക്കാതിരുന്നാലും എന്റെ പ്രാണഹാനി വരുത്തുന്നതായാലും വേണ്ടതില്ല.

ഗീതം ൩൪. കാമാശി—ഏകതാളം.

പല്ലവി.

മുന്നമെ വരിച്ചനാഥൻ തന്നെ കൈവെടികെന്നുള്ള

അനുപല്ലവി.

നിന്മതം പോലിന്നു ചെയ്യാൻ ഖിന്നയാമിവൾ നിനച്ചാൽ
നിന്നടി മലർ തന്നാണ മന്നവാ ആവതല്ലതും (മുന്നമെ)

ചരണം.

പ്രാണനാഥ നായിട്ടുമെൻ ഭുവനദാസനെ യൊഴിഞ്ഞു
വാനവർ കോൻ വന്നാലുമി മാനിനിയെ കിട്ടാന്തനം. (മുന്നമെ)

ക. രാ:— (കോപത്തോടെ) നിന്റെ നാഥനെ എത്തിച്ചു തരാം— അവന്റെ തല കൊണ്ടുവരുന്നാൾക്കു 12000 ഉറുപ്പിക കൊടുക്കുമെന്നു പ്രസിദ്ധംചെയ്തു കളയാം. ആരാണവിടെ?

രുദ്രൻ:— (പ്രവേശിയ്ക്കുന്നു) ഏറാൻ.

ക. രാ:— നിനയ്ക്ക് ഇവളെ എങ്ങിനെ പിടികിട്ടി?

രുദ്രൻ:— മഹാരാജാവെ! അനന്തശയനരാജാവിന്റെ വിവരങ്ങൾ ഗോപ്യമായി അറിഞ്ഞു വരുവാൻ എന്നെ അയച്ചിരുന്നു. അവിടെ ചെന്നു രിപുക്കളുടെ ഗൂഢാലോചനകൾ മനസ്സിലാക്കി വരും വഴിയ്ക്ക് ഇന്നലെ രാത്രി നാഗോഡിയിൽ വെച്ച് ഈ രാജകന്യകയെ യദൃച്ഛയായി കണ്ടുകിട്ടി.

പിന്നെ അനന്തശയനരാജാവു കൊങ്കണേശന്റെ സഹായത്തോടുകൂടി തീർച്ചയായും ഇവിടത്തോടു യുദ്ധത്തിന്നു വരും, എന്ന് അറിവു കിട്ടി.

ക. രാ:— (സാരഞ്ജിനിയോട്) ഇങ്ങിനെ വേഷംകെട്ടി കാരാഗ്രഹത്തിൽനിന്നു പൊയ്ക്കളഞ്ഞാൽ പിടികിട്ടില്ലെന്നു കരുതിയോ? സിപ്പായി! മററു കാര്യങ്ങൾ പിന്നെ വന്നു ബോധിപ്പിയ്ക്കാം. കല്പിച്ചതായ ഇനാം വാങ്ങി പോകാം.

രുദ്രൻ:— മഹാരാജാവു ജയിച്ചാലും. (വാങ്ങി പോകുന്നു)

ക. രാ:— ഹേ! പൂർണ്ണചന്ദ്രാനനെ! നിന്റെ അതിരമണീയമായ

സൌന്ദൎയ്യം നാം കണ്ടിരുന്നില്ലെങ്കിൽ വൈഷമ്യമില്ലായിരുന്നു. വ്യഥകൊണ്ടു ഞാൻ യമലോകം പ്രാപിക്കുന്നതിൽ നിനക്കു സങ്കടം തോന്നുന്നില്ലയോ? ദേഹത്തിന്നു നാശം വരുമെന്നു മാത്രമല്ല, അതിന്നു മുമ്പായി ചിത്തഭ്രമംകൂടി ഉണ്ടാകുമോ എന്നു സംശയിക്കുന്നു. അതിനാൽ എന്നെ രക്ഷിച്ചാലും.

ഗീതം ൩൫. ശകന—ആദിതാളം.

വല്ലവി.

നാമിനി ചേരുക ബാലേ!
കോമളാംഗി! മധുവാണി!

അനുവല്ലവി.

കാമിനി! നിൻ മനസ്താപം ഈ
യാമിനിയിൽ വെടിയേണം (നാമിനി)

ചരണം.

താമസ മരുതേ കന്യേ! നീ
കാമിത മരുളുക ധന്യേ!
കാമനമ്പു ചൊരിയുന്നു മമ
പ്രേമസാരനിധി മാന്യേ! (നാമിനി)

സാര:— കല്പിച്ചതൊക്കെ കേട്ടു. ന്യായമായും യുക്തിയായും സംസാരിക്കുന്നത് അങ്ങുന്നു കയ്ക്കൊള്ളുന്നില്ല. ഞാൻ എന്തുണൎത്തിക്കട്ടെ!

ക- രാ:— ഹേ ജഗന്മോഹനേ! വിപരീതം പറയാതെ എനിക്കു ജീവദാനം ചെയ്യാലും.

സാര:— അവിടത്തെ അഭിലാഷം സാധിപ്പിച്ചാൽ എന്നോടു വാത്സല്യമുണ്ടാകും തീൎച്ചതന്നെ. പക്ഷെ സദാചാരപാതിവ്രത്യങ്ങൾക്കു ഭംഗം ഞാൻ വരുത്തുന്നു. ഇവക്കു ഭംഗം വരുത്താതിരുന്നാൽ ശാശ്വതമായ സൽഗതിക്കു ഹാനി ഭവിക്കുന്നതല്ല. ഇവിടുത്തെ വിരോധം സമ്പാദിക്കുന്നതായാൽ ഒരു സമയം ഈ നശ്വരമായ കായനാശം വരുത്തുമായിരിക്കാം. രാജാവേ! നീതി വിട്ട് എന്നോടൊന്നും കാട്ടാതിരിപ്പാൻ അപേക്ഷ.

ക- രാ:— നീതി എന്നും ഞാൻ കാംക്ഷിക്കുന്നവനാണ്. എങ്കിലും, കാമദേവൻെറ പ്രജയായ എനിക്ക് അവനെ അനുസ

രിപ്പാനേ തരമുള്ളു. അവൻെറ നിഷ്കൃഷ് ഇത്ര എന്നു പറവാനില്ല. അവനെ സന്തോഷിപ്പിപ്പാൻ പ്രവൃത്തിക്കുന്നത് എൻെറ മുറയും ന്യായവുമായിരിക്കും. അധികം പറവാൻ സമയം ഇല്ല.

സാര:— ഇതിൽ ന്യായവും, യുക്തിയും ഉണ്ടെന്നു ഭവാനു തോന്നുന്നുണ്ടോ?

ക- രാ:— (കോപത്തോടെ) ന്യായവും, യുക്തിയും ഞാൻ കാട്ടിത്തരാം. നിന്നെ ഞാൻ വിടുകയില്ല. ഇവിടെ വാ! രാജദ്രോഹിണി!

സേവ:— (പ്രവേശിച്ച് ഓ! ഹോ! വാക്കേറി. ശബ്ദം മൂത്തിരിക്കുന്നു. ചിത്തബാധയാണെന്നു തോന്നുന്നു. ഇവിടെ മറഞ്ഞു നിന്നാൽ എല്ലാം അറിയാം. (മറഞ്ഞു നിൽക്കുന്നു)

ഗീതം ന്നു. ചെഞ്ചുരുട്ടി—രൂപകം.

പല്ലവി.

സാര:— ഉത്തമരാം പാൎത്ഥിവന്മാർ
സാധുരക്ഷ ദീക്ഷിക്കും

അനുപല്ലവി.

ഭൂമിപനാം 'കന്നടാ ഹിസാ കമ്മംധൎമ്മമോ?

ചരണം.

ക- രാ:— ദുഷ്ടേ! എന്നിഷ്ടത്തൊടൊത്തുടൻ കൂടാക്കിൽ
സ്പഷ്ടമായ് കാട്ടിടാമെന്നുടെ ധൎമ്മത്തെ
വിട്ടിടാ ജീവനീ കൂട്ടിലിരിക്കുമ്പോൾ
വെട്ടിടും കണ്ടുമീ ഖഡ്ഗത്താൽ കാൺശഠേ!

(വാൾ ഊരി വെട്ടുമ്പഴ്)

സാര:— ആ! ഹാ! മഹാദേവ! (വിലാപിക്കുന്നു)

സേവ:— (ചാടി രാജാവിൻെറ കൈ പിടിച്ചുകൊണ്ട്) മഹാരാജാവെ! അരുതെ, അരുതെ ഈ വൃഷലിയുടെ രക്തംകൊണ്ടു രാജഹസ്തം മലിനപ്പെടുത്തരുതെ.

ക- രാ:— (വാൾ ഉറയിൽ ഇട്ട്) സേവകാ! ഈ ശഠയെ കൊള്ളൂരിന്നു കിഴക്കുള്ള കുടശാദ്രിവനത്തിൽ ഗോപ്യമായി കൊണ്ടുപോയി തല വെട്ടിക്കളവാനായി മന്ത്രി വേണ്ട ഏൎപ്പാടുകൾ ചെയ്യട്ടെ.

സേവ:— കല്പനപോലെ.

ക- രാ:— (പോകുന്നു)

സേവ:— (സാരങ്ങിനിയോട്) നടാ, നടാ താമസിയ്ക്കേണ്ട.

സാര:— ഹാ പരമശിവനെ! (വിലാപിയ്ക്കുന്നു)

(രണ്ടുപേരും പോകുന്നു.)

—:o:—

അങ്കം 5. രംഗം 2. കുടശാദ്രിപവ്വതം.

കുലയാളി:— (സാരങ്ങിനിയുമായി പ്രവേശിയ്ക്കുന്നു.)

കുല:— നിങ്ങൾക്കു രാജേഷ്ടത്തിന്നനുകൂലിയ്ക്കാൻ മനസ്സില്ലാ അല്ലെ? സ്ത്രീ മുതിന്നാൽ ബ്രഹ്മനും തടുത്തുകൂടാ. രാജാവിനെ വേളികഴിപ്പാൻ വേണ്ടി കാളിയ്ക്കും, കൂളിയ്ക്കും എത്ര എത്ര പ്രാത്ഥനകൾ ഓരോരുത്തർ കഴിയ്ക്കുന്നു. നിങ്ങൾക്കു ശക്കര കയ്പായിരിയ്ക്കാം.

സാര:— മധുരത്തോടു പ്രിയമുള്ളവക്കു ശക്കര നന്നു. അതല്ലാത്തവക്കൊ?

കുല:— അതല്ലാത്തവക്ക് ഇതാണ്. (ഇടിപ്പാൻ ഭാവിയ്ക്കുന്നു)

സാര:— അയ്യയ്യോ ആത്മരക്ഷകാ! നീ എന്നെ വെടിഞ്ഞൊ?

ഗീതം ൩൭. പരസു—ആദിതാളം.

ഞാനൊരപരാധം പ്രാണികൾക്കാക്കാനും
കരുളുകിലിഹചെയ്യോ! ശങ്കരപാഹിമാം (ഞാ)
പ്രാണനിതാ മമ പോകുമാറായിതു
ശോണിതാംഘ്രിതവതോന്നണമെൻഹൃദി (ഞാ)
നിന്തിരുവടിയുടെവൻകൃപയെന്ന്യേ
ബന്ധുവില്ലടിയനു സന്തതം ദേവാ! (ഞാ)

കുല:— എന്തു ബന്ധുവെടി! കന്നടരാജൻ നിനക്കു ഒന്നാംതരം ബന്ധുവായിരിയ്ക്കും.

സാര:— ദയചെയ്തു ദുരിതവചനം പറയാതിരിയ്ക്കണം.

കുല:— വായാടിത്തരം മതിയാക്കു. നടവേഗം.

സാര:— അയ്യൊ! എന്റെ ജീവഹാനി വരുത്തുന്നതിന്നു മുമ്പുള്ള സമയം വ്യഥാവാക്കരുതെ! നാമം ജപിയ്ക്കട്ടെ.

കുല:— പിശാചെ! നാമം ജപിയ്ക്കേണമോ? ആരുടേതു്. ഭുവനദാസന്റെയൊ? നിന്നെ നാനാവിധ ഭേദ്യങ്ങൾ ചെയ്തു

കേരള സാഹിത്യ അക്കാദമി

ൻെറ ശേഷം കൈകാലുകൾ തറച്ച് തറച്ച് തുണ്ടം തുണ്ടമാക്കി കഴുകിന്ന് ഇട്ട, ഇട്ട കൊടുത്തതിൽപിന്നെ മാത്രമെ നിൻെറ ജീവഹാനി വരുത്തുകയുള്ളു കരുതിയ്ക്കോ മൂഢെ!

സാര:— ഏകെ മുഞ്ഞിയാൽ കുളിരൊന്നല്ലെ.

കല:— കുളിര് ഞാൻ മാററിത്തരാം. (ഇടിപ്പാൻ ഭാവിയ്ക്കുന്നു)

സാര:— ഹാ ദയാനിധേ! മരണമൊ അടുത്തു) അതിന്നുമുമ്പായി ഈ ദ്രോഹവുംകൂടി സഹിയ്ക്കേണമൊ? ഹാ പ്രാണനാഥാ! നീ എന്നെ തിരഞ്ഞു നടക്കേണ്ടതില്ല. കഷ്ടപ്പാടുമില്ല.

പ്രാണേശാ! നീ എന്തിന് എൻെറ മുമ്പിൽ നില്ക്കുന്നു. നീ വ്യസനിയ്ക്കേണ്ട. ആശ്വസിയ്ക്കു, ആശ്വസിയ്ക്കു. ഈ മഹാ പാപി നിയെ സ്നേഹിയ്ക്കയാൽ നിണക്കു വ്യസനിപ്പാൻ സംഗതിയായി. ജീവനാഥാ! നീ എന്നെ വിവാഹം കഴിയ്ക്കുന്നില്ലെ!

കല:— മതി മതി, നിലാവുകണ്ട പട്ടിപോലെ ചിലക്കുന്നതു്. നീ ആരോടാണ സംസാരിയ്ക്കുന്നതു? തല ഇളക്കം പററിയോ?

സാര:— അന്ത്യകാലമടുക്കയാൽ ജഗദീശപ്രാൎത്ഥന കഴിപ്പാൻ സമയം തരിക.

കല:— ഇതിനെക്കൊണ്ടൊന്നും രക്ഷപ്പെടുകയില്ല. എന്തെങ്കിലും ആയിക്കൊ. -൦-൦- ക്ഷണം, ക്ഷണം.

ഗീതം ൩൮. കരഹരപ്രിയ—രൂപകം.

പല്ലവി.

സാ:— ദേവാദി ദേവാ! ദീനബന്ധോ! പാഹിമാം വിഭോ!

അനുപല്ലവി.

ഭൂമിതന്നിൽ പ്രാണനിതാ കൈവെടിയാറായി (ദേവാദി)

ചരണങ്ങൾ.

ഭുവനദാസാ! നിന്നുഖാബ്ജം ചിന്തചെയ്യു നിൻ
കുവലയാക്ഷി ഭൂമിവാസം വെടിയുന്നു നാഥാ! (ദേവാദി)
യോഗമേവം വന്നണവാൻ കിം പിഴ ചെയ്യു
ലോകനാഥാ പാപിനി ഈ പാരിടത്തിൽ ഹാ (ദേവാദി)

കല:— മതിയാക്കു- മതിയാക്കു- വാ ഇവിടെ. കിഴക്കു തിരിഞ്ഞു മുട്ടുകുത്തി നില്ക്കു. വല്ലതും പറവാനുണ്ടെങ്കിൽ പറഞ്ഞോളു.

സാര:— (മുട്ടുകുത്തി തൊഴുതുംകൊണ്ടു) ഹാ! സൎവരക്ഷകാ. നീ അടിയനു ജീവനെ നല്കി. ആ ജീവനു സന്തോഷത്തിന്നാ

യി ഭുവനദാസനായും തന്നു ഞങ്ങളുടെ സ്നേഹമാകുന്ന പുഷ്പം വികസിച്ചു ഫലത്തെ അനുഭവിപ്പാനിടയാകുന്നതിന്നു മുമ്പായി ഞങ്ങളെ നീ വേർപെടുത്തുന്നു. ആ ഹാ മമ സ്വാമിൻ! മാനുഷബുദ്ധി എത്ര കേമമായിരുന്നാലും തുച്ഛം. ഞങ്ങൾ രണ്ടുപേക്കും നല്ലതു എന്താണെന്നു നിണക്കു അറിഞ്ഞുകൂട. നിന്നിൽ ഞങ്ങളെ ചേപ്പാനും, നിന്റെ ഇഷ്ടത്തെ നടത്തിതരുവാനുമായി യാചിച്ചുംകൊണ്ടിതാ ഈ ദാസിയുടെ ജീവനെ തൃപ്പാദത്തിൽ സമപ്പിയ്ക്കുന്നു. ശിവാ! ശിവാ! ശിവാ! ശിവാ! ശിവാ! ശിവാ!

കല:— (തലപിടിച്ചു താത്തികൊണ്ടു) തല ഉയത്തരുതു. (വെട്ടാൻ ലാക്കെടുക്കുമ്പോൾ)

കരടി:— ഘോരശബ്ദത്തോടെ പെട്ടെന്നു കലയാളിയുടെ മേൽ ചാടി വീണു പിടിച്ചു കൊല്ലുന്നു

കല:— അയ്യോ, അയ്യൊ അമ്മാ! രക്ഷിയ്ക്കണേ.

സാര:— ദേവാ! ദേവാ! ഒരു ദുമ്മരണം കാണാറായല്ലോ.

(ഭ്രമിച്ചു ഓടി മുമ്പിലായി വരുമ്പോൾ പിന്നിൽ കട്ടൻ വീഴുന്നു)

സാര:— (ഭ്രമിച്ചു തിരിഞ്ഞു നോക്കിക്കൊണ്ടു) മഹേശാ! നിന്റെ കരുണയാൽ കലയാളിയിൽ നിന്നു തപ്പിപ്പിഴച്ചു ഈ വഴിയായി പോയാൽ എവിടെ എത്തുമോ?

---

(പോകുന്നു)

അങ്കം 5 രംഗം 3 മൂകാംബിക—സൌവൎണ്ണികതീത്ഥം.

(തീത്ഥമാടിയതിന്റെ ശേഷം കുചലാംബ ഭവാനി എന്ന ദാസിമാരും രത്നകാന്തിയും തിലകാദികൾ ചെയ്യുന്നു)

രത്നാ:— (ആത്മഗതം) ആചാൎയ്യരുടെ കൂടെ വായിയ്ക്കുമ്പോൾ ഞാൻ പറഞ്ഞതെല്ലാം ശിലാരേഖയായി കരുതിയ കോമളരാജനോ, എന്നും എന്നെ അടിമയായി പൂട്ടിവെപ്പാൻ ഉത്സാഹിച്ച കന്നട ഉപരാജാവിന്നോ, മഹിഷാസുരപുരിയിലെ കമ്മിഷനർ പുട്ടണ്ണ അരശുവിന്നോ, എന്റെ സ്വാതന്ത്ര്യം സമപ്പിയ്ക്കാഞ്ഞതു പുണ്യവിശേഷം തന്നെ.

ഗീതം ൩൯. ബിഹാക്ക് — ആദിതാളം.

പല്ലവി.

ഇമ്മഹിയിൽ മമ തുല്യമായ്
മതിമുഖി മാരിലാരഹോ. (ഇമ്മഹി)

അനുപല്ലവി.

സ്വാതന്ത്ര്യമുണ്ടുമമ ആയതുതരുണികൾ
ക്കേതുമേ ഇല്ലനൂനം. (ഇമ്മഹി)

ചരണങ്ങൾ.

കേവലം കൂട്ടിലിട്ട ജീവിക്കുതുല്യംസ്ത്രീകൾ
ജീവനം വ്യർത്ഥമല്ലൊ. (ഇമ്മഹി)
എൻ സഖിമാരുമായ് സന്തതം മേളിച്ചു
വൻസുഖമോടുവാഴാം. (ഇമ്മഹി)

മാതാപിതാക്കന്മാരുടെ ആധീനത്തിലാണെങ്കിൽ അവരുടെ ശാസന എത്ര! അങ്ങോട്ടു പോയിക്കൂട, ഇങ്ങോട്ടു പോയിക്കൂട, തനിച്ചു ജന്മനാൽ പോയിക്കൂടാ. ആസകലാൽ രാജസന്താനങ്ങളും തടവുകാരും സമം.

കുച:— സഖി! രത്നകാന്തി! സൌപർണ്ണിക തീർത്ഥസ്നാനത്താൽ സന്തോഷമല്ലെ വേണ്ടതു. പിന്നെ എന്താണ് ഒരു ആലോചന.

ഭവാ:— അച്ഛൻെറ രാജ്യംപോയ വ്യസനമാണ്.

രത്നാ:— എനിക്കു സ്വാതന്ത്ര്യത്തോളം വലിയതു ഒന്നും ഇല്ലെന്നു പലപ്പോഴും പറയാറില്ലേ?

കുച:— ഭവാനിക്കു് എന്തെങ്കിലും വെറുതെ പായണം.

ഭവാ:— കുചലാംബാ! നമ്മുടെ സ്നേഹിതന്മാർ നമ്മേയും നോക്കി അമ്പലത്തിൽ നില്ക്കുന്നുണ്ടായിരിക്കാം.

രത്നാ:— അവർ നമ്മുടെ ചൊൽപടിക്കു നില്ക്കണം, മറെറന്താണ്.

കുച:— ചെന്നു പട്ടണത്തിലെ ഡംഭാചാരിയാരും കൂടി നമ്മുടെ മദനസുന്ദരിയുടെ ചൊൽപടിക്കല്ലേ നിന്നിരുന്നതു.

രത്നാ:— അതാണു പറഞ്ഞതു. ഭവാനിക്കു എല്ലാററിലും ചാപല്യമാണ്. അമ്പലത്തിൽ ചെന്നാൽ ആരേയും കണ്ട ഭാവം തന്നെ കാണിക്കരുത്. എത്തിയ ഉടനെ ആട്ടവും പാട്ടും തു

ടങ്ങണം. എന്നാൽ രസികന്മാരെ ഭാവചേഷ്ടകൾ കൊണ്ടു മനസ്സിലാക്കാം.

ഭവാ:— രത്നകാന്തി! നോക്കു നോക്കു ഒരാൾ ഇതാ കാട്ടിൽ കൂടി വരുന്നു. ആകൃതിയിൽ ഗോസായിയാണ്.

(ഗോസായി വേഷത്തിൽ സാരഞ്ജിനി പ്രവേശിച്ചു)

ഗോസാ:— സീതാറാം– സീതാറാം.

രത്നാ:— (സൂക്ഷിച്ചു നോക്കീട്ട് (ആത്മഗതം) ഇതു സാരഞ്ജിനിയാണല്ലോ? വേഷധരനായായി നടക്കയാണെന്നുണ്ടോ! (ചിരിച്ചും കൊണ്ടു പ്രകാശം) ഹേ, ഹേ! എന്നെ അറിയുമോ?

ഗോസാ:—അറിയാം. സ്വഭാവംകൊണ്ടു നിങ്ങളുടെ കൂട്ടരേയും മനസ്സിലായി.

രത്നാ:—സഖിമാരേ! ഇതു വേറെ ആരും അല്ല. എന്റെ സോദരി സാരഞ്ജിനിയാണ്.

കുച:—ആഹാ! ഞാൻ ശുദ്ധ ഗോസായിയാണെന്നു കരുതിപ്പോയി. (സാരഞ്ജിനിയോട്) സാരഞ്ജിനി. ഛീ, ഛീ. ഈ നാറി പറിച്ച വസ്ത്രം അഴിക്കൂ. ഇതാ ആയിരം ഉറുപ്പികയുടെ ബനാറസ്സ് പുടവ.

രത്നാ:—ഇപ്പോൾ ധരിച്ച വസ്ത്രം അഴിച്ചു കുളിക്കട്ടെ മുമ്പു.

ഭവാ:—അതാണു നല്ലത്. എണ്ണയും വാകയും ഇവിടെത്തന്നെയുണ്ട്?

സാര:—നിങ്ങൾ ബുദ്ധിമുട്ടേണ്ട. ഉടുപ്പ് ഇപ്പോൾ ഉള്ളതുതന്നെ മതി.

രത്നാ:—ആലോചനയൊന്നും വേണ്ട. ഞങ്ങളുടെ കൂടെ ചേന്നോളൂ.

സാര:—എന്റെ പ്രാണൻ കളവാൻ ഇടയായാലും നിങ്ങളുടെ കൂടെ കാൽ നാഴികപോലും ഞാൻ സഹവാസം ചെയ്കയില്ല. നിങ്ങളോടു വിശേഷംപോലും പറയരുത്. ജ്യേഷ്ഠത്തി! പാപശക്തി! ഒരു രാജകുമാരി ഈ സ്ഥിതിയ്ക്കു് എത്തിയല്ലോ എന്ന് ഓൎത്തു ഞാൻ വ്യസനിയ്ക്കുന്നു.

രത്നാ:—ഒരു രാജകുമാരി ഈ സ്ഥിതിയിൽ എത്തിയല്ലോ എന്നോൎത്തു ഞാനും വ്യസനിയ്ക്കുന്നു.

സാര: — ഇതൊക്കെ കേൾക്കാറായതു് എൻെറ പാപഫലം. ര ത്നകാന്തി! നീ എൻെറ ജ്യേഷ്ഠത്തിയായിരിപ്പാൻ പാടില്ല. ഹേ ദാസിമാരേ! നിങ്ങളുടെ വാക്കുകൾ കണ്ണശൂലമായിരിക്കു ന്നു. നിങ്ങളുടെ ചുററുമുള്ള കാററുകൂടി വിഷത്താൽ നിറയപ്പെ ട്ടിരിക്കുന്നു.

രത്നാ:—സഖികളേ! ഇവളുടെ ധിക്കാരം നോക്കുവിൻ.

കുച:—നിൻെറ അനുജത്തി അല്ലായിരുന്നുവെങ്കിൽ ഈ വേശ്യ യുടെ നാവു ഞാൻ പറിക്കുമായിരുന്നു.

ഭവാ:—അമ്പടി കേമി! നിൻെറ നാക്കു നീട്ടുമോ ഇത! ദുഷ്ടേ! ഞ ങ്ങൾക്കെന്താണെടി നീ കുറവു കണ്ടതു്. നിൻെറ കണ്ണിൽ മ ണ്ണിടാത്തതോ?

രത്നാ:—അതു ഞാൻ തന്നെ ഒന്നാമതായി ഇട്ടു കളയാം. (മണ്ണു വാരി എറിയുന്നു.)

സാര: — പിശാചുക്കളേ! പടുകുലടകളേ! എന്തിനു ദ്രോഹിക്കുന്നു (ഓടുന്നു)

ഭവാ:—നീ എവിടെയ്ക്കാണടി ഓടുന്നതു്? ഞങ്ങൾ ദേവദാസി മാരാണ്? പടുകുലട നീയാണ്.

ഗീതം ൭൦. നാഥനാമക്രിയ—ആദിതാളം.

പല്ലവി

വിട്ടീടുമോ നിന്നെയിന്നിഹ വിട്ടീടുമോ?

അനുപല്ലവി

ദുഷ്ടത ഏറിടും പൊട്ടെ നിന്നുടൽ (വിട്ടീടുമോ)

ചരണങ്ങൾ

നിഷ്ഠുരോക്തി ചൊല്ലും നിന്നുടെ
പുഷ്ടിയതൊന്നു കാണട്ടെ
പിട്ടുകളനവധി നമ്മൊടു കൂടാ
കെട്ടുക വേണമി ദുഷ്ടയെ നാമിനി (വിട്ടീടുമോ)

മന്നവേന്ദ്രനായിടുന്ന കന്നടേശനെ വഞ്ചിച്ചു
ഉന്നത പദവിയിലിന്നിലമതിൽ നീ
മന്ദത യെന്നിയെ പോവതു പഴുതേ. (വിട്ടീടുമോ)

രത്നാ:—നോക്കു് മൂഢേ! നിന്നെ ഇനി കന്നടരാജസന്നിധിയിൽ എത്തിച്ചേ വേറെ ഒരു കാര്യമുള്ളൂ.

സാര:—അയ്യോ! രത്നകാന്തി! നീയാണോ ഇങ്ങിനെ പറയുന്നത്. ദൈവമേ! 'അരഞ്ഞാൺ പാമ്പായാൽ എന്തുചെയ്യും.'

രത്നാ:—വ്യസനമുണ്ടെങ്കിൽ ഞങ്ങളുടെ കൂടെ ചേരാം. അല്ലാത്ത ഭാഗം ബുദ്ധിഹീനേ! രാജധാനിയ്ക്കു പോകാം.

ഭവാ:—(സൂക്ഷിച്ചുനോക്കി) സഖിമാരേ! അവളുടെ മനസ്സുപോലെ തന്നെയായി. പോലീസ്സുകാരൻ ഇതാ വരുന്നു.

പോലീ:—(പ്രവേശിച്ചു) എന്താണു ഗോസായിയോടു ചൂണ്ടിക്കാണിച്ചു പറയുന്നത്.

കുച:—ഗോസ്സായിയല്ല-സ്ത്രീയാണ്- സാരഞ്ജിനി, സാരഞ്ജിനി-എന്നു കേട്ടിട്ടില്ലേ?

പോലീ:—ഇവളോ സാരഞ്ജിനി? ഇവളുടെ പേർ കേൾക്കാത്തവർ കർന്നാടകത്തിലും അനന്തശയനത്തിലും ആരും ഇല്ല.

ഭവാ:—ബസ്‌വർ ഭവാനിയും കൂട്ടരുമാണ് ഇവളെ നിങ്ങളുടെ വശം ഏല്പിച്ചതെന്നു തിരുമേനിയെ ഉണർത്തിയ്ക്കുമെല്ലോ.

പോലീ:—സാരഞ്ജിനിയെ പിടിച്ച് എനിക്ക് ഏല്പിച്ചതിന്നു നിങ്ങൾക്കു മൂവൎക്കും ഞാൻ നന്ദി പറഞ്ഞുകൊള്ളുന്നു. എന്നാൽ അങ്ങിനെയാകട്ടെ.

ഭവാ:—ഫേ! ഇന്ന് അമ്പലത്തിൽവെച്ചു ഞങ്ങളുടെ ആട്ടവും പാട്ടും ഉണ്ട്. ക്ഷണിച്ചില്ലെന്നു പിന്നെ പറയരുതേ.

പോലീ:—ആട്ടത്തിന്നു ഞാൻ എത്താതിരിയ്ക്കുമോ?

ഭവാ:—എന്നാൽ അമ്പലത്തിൽവെച്ചു കാണാം.

(രത്നകാന്തിയും രണ്ടു ദാസിമാരും പോകുന്നു.)

പോലീ:—വേഗം നടക്കാം.

സാര:—(നടക്കാതെ ആലോചന ചെയ്തു ദുഃഖിച്ചു നിൽക്കുന്നു.)

പോലീ:—എന്താണ് ഇങ്ങിനെ മിഴിച്ചു നോക്കിനിൽക്കുന്നത്. ദുശ്ശാഠ്യം തീരാത്ത ഭാഗം ഇനി അററമില്ലാതെ വ്യസനിയ്ക്കേണ്ടി വരും.

സാര:—നിങ്ങൾ വിചാരിച്ചാൽ എന്റെ ജീവരക്ഷ ചെയ്വാൻ കഴിയും ദയചെയ്ത് എന്നെ വിട്ടയയ്ക്കുവിൻ.

പോലീ:—നിണക്കു മരണം വന്നാലിനിയ്ക്കെന്താണ്? നിന്നെ തിരുപാദത്തിൽ എത്തിച്ചാൽ എനിയ്ക്ക് എത്ര പ്രസന്റ് കിട്ടും.

സാര:—(ആത്മഗതം) ഇദ്ദേഹത്തിന്ന സമ്മാനത്തിൽ കാംക്ഷ ഒയ അതിനോടു തുല്യമല്ല. പോലീസ്സുകാരനല്ലേ. (പ്രകാശം) നിങ്ങൾ സമ്മാനം വാങ്ങിക്കൊൾവിൻ ഞാൻ ഇവിടെ അല്പം ഇരിക്കാം. കാൽ വല്ലാതെ വേദനിക്കുന്നു. അല്പം ഇരിക്കട്ടെ?

പോലീ:—ഇരിക്കാനോ നട നട ശല്യമേ! നടത്തിക്കേണ്ടുന്ന മരുന്നു വേണമോ? (ഇടിപ്പാൻ ഭാവിക്കുന്നു.)

സാര:—അയ്യോ! ഇതിനെക്കൊണ്ടു നിങ്ങൾക്കെന്താണു ലാഭം?

പോലീ:—നൂററൊന്നു വിദ്യയിൽ ഒന്നാണിതു്? രാജാവിൻെറ ഇഷ്ടത്തിന്നു വിപരീതമായി നിന്നാൽ ബാക്കിയും കാണാം. വേഗത്തിൽ നടക്ക.

സാര:—(ആത്മഗതം) മഹാ കഷ്ടം! നിർമ്മലവസ്തുവായും ജീവന്നു ജീവനായും ഇരിക്കുന്ന ഭഗവാൻെറ ആലയങ്ങളിൽ 'ദേവദാസിമാർ' എന്ന നാമധേയത്തിൽ ഇത്തരം വേശ്യമാരെ, ആടാനും പാടാനും ഇക്കാലത്തുംകൂടി അനുവദിച്ചുവരുന്നതു് എത്രത്തോളം യോഗ്യമായിട്ടുള്ളതാണെന്നു നമ്മുടെ സമുദായകർത്താക്കന്മാർ നന്നായി ഒന്നു് ആലോചിക്കാൻ ബാദ്ധ്യസ്ഥന്മാരാണെന്നു് അവർ ഗ്രഹിക്കേണ്ടതാണു്. (രണ്ടു പേരും പോകുന്നു)



## അങ്കം 5. രംഗം 4.

കന്നട കൊട്ടാരത്തിൽ രാജാവു ഇരിക്കുന്നു.

ക-രാ:—സാരഞ്ജിനി ഹേതുവാൽ അനന്തശയനം പിടിച്ചടക്കി അവൾ നമ്മുടെ അഭീഷ്ടം സാധിപ്പിച്ചതുമില്ല. അവളെ കുലയാളിയിപ്പോൾ കാലപുരിയ്ക്കെത്തിച്ചിരിക്കും. അനന്തശയനൻ കൊങ്കണേശൻെറ സഹായത്തോടുകൂടി വന്നു യുദ്ധം ചെയ്തു നമ്മെ അമാന്തത്തിലാക്കുമോ? "ഭിക്ഷയോ കിട്ടിയില്ല, പട്ടി കടിക്കാതെ ഇരുന്നാൽ മതിയായിരുന്നു."

സേവ:—(പ്രവേശിച്ചു്) ഒരു സ്ത്രീയേയുംകൊണ്ടു് ഒരു പോലീസ്സുകാരൻ ഇതാ വന്നിരിക്കുന്നു.

ക-രാ:—നല്ലത് ഇങ്ങോട്ടു വരുവാൻ പറയു.

സേവ:—തിരുമൊഴിപോലെ. (പോകുന്നു)

ക-രാ:—ഈ സ്ത്രീ ആരായിരിക്കും. സാരഞ്ജിനി കലയാളിയെ പററിച്ചു എന്നു വരുമോ? അവൾ അതിസാമത്ഥ്യമുള്ളവളല്ലേ.

പോലീ:—(സാരഞ്ജിനിയോടുകൂടി പ്രവേശിക്കുന്നു) മഹാരാജാവേ! ജയ ജയ! ഈ തരുണീമണിയെ മൂകാംബിയിൽവെച്ചു പിടികിട്ടി.

ക-രാ:— (സാരഞ്ജിനി സൂക്ഷിച്ചുനോക്കി) ഒ ഹോ! സാരഞ്ജിനി തന്നെ. ആശ്ചയ്യം പോലിസ്സുകാരനൊ ഇവളെ കൊണ്ടു വന്നതിന്നു പ്രതിഫലം വാങ്ങി പോകാം. (കൊടുക്കുന്നു)

പോലീ:— (വാങ്ങിക്കൊണ്ടു) മഹാരാജാധിരാജൻ ജയ ജയ. (പോകുന്നു)

സാര:— (ആത്മഗതം) ഞാൻ കരുതിയപോലെയല്ല. ദൈവാധീനംകൊണ്ടു മൂപ്പരെ ശാന്തചിത്തനായിട്ടാണു കാണുന്നതു്.

ക-രാ:— ഹേ! ലോകൈക സുന്ദരി! നിന്റെ രൂപലാവണ്യവും ബുദ്ധിവിശേഷവും കണ്ടാൽ കലയാളി എന്നു വേണ്ട, സകല ദുഷ്ടമൃഗങ്ങളും നിണക്കു കിഴടങ്ങും. രണ്ടു പക്ഷമില്ല. നമുക്കു നിന്നോടുണ്ടായ കോപത്തിൽ പരം മററു യാതൊരുത്തരോടും ഉണ്ടായിട്ടില്ല. എങ്കിലും പൂണ്ണചന്ദ്രനെ തോല്പിക്കുമാറുള്ള നിന്റെ മുഖവും, അഴകുള്ള മേനിയും, കാണുമ്പോൾ അതു തീരെ നശിച്ചു പോകുന്നു. ഈ സൌന്ദയ്യസാഗരത്തിന്നു നായകനായി എന്നെ സ്വീകരിച്ചു കൂടയൊ സൽബുദ്ധേ!

സാര:— (ആത്മഗതം) ഉപായത്തിൽ കൂടിയാൽ ഇവിടെ നിന്നു രക്ഷപ്പെട്ടു പോകുവാൻ വല്ല വഴിയും കിട്ടുമായിരിക്കാം. അല്ലാഞ്ഞാൽ, ഇദ്ദേഹം കാൺകെ എന്റെ ശിരസ്സ് ഇന്നു വെട്ടിക്കും. ഇവിടെ ഒരു കളവു പറയേണ്ടിവരുന്നു. അതിനാൽ, ആക്കും ദോഷം സംഭവിക്കുന്നില്ലെന്നു മാത്രമല്ല, ആ വിദ്യയാൽ എന്റെ ജീവൻ രക്ഷപ്പെട്ടെന്നും വന്നേക്കാം. ഹൃദയമേ! ധൈയ്യപ്പെട്ടിരിക്കു. ഈശ്വരൻ നിണക്കു മംഗളം നൽകട്ടെ.

ക-രാ:— നിൻെറ മറുവടിയ്ക്കായി കാത്തിരിയ്ക്കുന്നു. മുമ്പു ഞാൻ കാട്ടിയ ധിക്കാരം ഓത്ത് സുഖക്കേടു വേണ്ട. നാം രണ്ടുപേരും ഒന്നാമതായി ഈ ജീവദശയിൽ കണ്ടതാണെന്നു കരുതാം. കേൾക്കുക.

ഗീതം ൭൧. ഹിന്തുസ്ഥാനികാപ്പി ശുദ്ധചാപ്പ്.

പല്ലവി.

സോമമുഖി തവ കരുണയില്ലെന്നാൽ

അനുപല്ലവി.

പ്രാണൻ പോമെൻെറ കുവലയനേത്രേ! (സോമ)

ചരണങ്ങൾ.

കാമൻ കഠിനമായ് കണകളെൻ മെയ്യിൽ
താമരാക്ഷി! ഏയ്യിടുന്ന സംഖ്യം (സോമ)
കരുണാതരണേ നിൻ ചരണ ദാസനായ്
വരണം മമ സവിധത്തിൽ നതാംഗി! (സോമ)
അരുതെ പരിഭവം മുൻചൊന്നതോത്തു
വിരഹം തീപ്പതിന്നരുതെ വിളംബരം. (സോമ)

സുശീലേ! മാരൻ കഠിനമായി പ്രഹരിയ്ക്കുന്നു. ഇതാ നോക്കു. ഞാൻ എങ്ങിനെ സഹിയ്ക്കേണ്ടു. ആവു ദേഹം ആസകലാൽ മാരാഗ്നിയാൽ ദഹിയ്ക്കുന്നു.

സാര:— (ലജ്ജാഭാവേന) മഹാരാജാവേ! എന്നോട് ഇത്ര വാത്സല്യമുണ്ടെന്നു ഞാൻ ഇതുവരെ സ്മരിച്ചിരുന്നില്ല.

ക-രാ:— അന്നമെ ഇവിടെയിരിയ്ക്കാം. (ഇരിയ്ക്കുന്നു)

സാര:— (ഇരിയ്ക്കുന്നു)

ഗീതം ൭൨. ഹിന്തുസ്ഥാനിതോടി—ആദിതാളം

പല്ലവി.

ക-രാ:— കണ്ടാലും നീയെൻ വിവശതയഖിലവും (കണ്ടാലും)
വണ്ടാരണിമുടി മണിതവ ചുണ്ടാം മധുരസമൊരു ദിശി
മതിയതിൻ മതിവരു മതുവരെ ഭജിപ്പതി-
ന്നൊരുദയചെ പ്രണയിനി മയിമതിമുഖി! (കണ്ടാലും)

ചരണം.

ദിനവുംനിന്നെ നിനച്ചിത്തനുവും താനെ നശിയ്ക്കും
അൺവതിൽ സന്ദേഹം പനിമതി മുഖി! നഹി
ഗുണവതിയ്ക്കു കണവനായി ഞാൻ തവ
അണിമുടിക്കു മണിയണിഞ്ഞിടാം പ്രിയെ. (കണ്ടാലും)

സാര:— (ആത്മഗതം) ഇദ്ദേഹത്തിന്റെ മുദ്രാംഗുലികൊണ്ട് ഉപകാരമുണ്ട്. പറവാൻ ശ്രമിക്കട്ടെ. (പ്രകാശം) തിരുമേനി! ഈ മുദ്രാംഗുലി ഒന്നു കാണാമോ?

ക-രാ:—(ആത്മഗതം) ഞാൻ എന്താണ് വേണ്ടതു മുദ്രാംഗുലി കൊടുത്താൽ അതു തിരികെ തന്നില്ലെങ്കിൽ വൈഷമ്യമായിത്തീരും. ആളെ നന്നായി മനസ്സിലാക്കാതെ മുദ്രാംഗുലി കൊടുത്താൽ അപായം വന്നേക്കാം തരികയില്ലെന്നു പറഞ്ഞാൽ സ്നേഹമില്ലെന്നും ഗ്രഹിക്കും. ആകട്ടെ ഇങ്ങിനെ പറയാം. (പ്രകാശം) മോഹനാംഗി! ഇന്നു ദുർദിവസമാകയാൽ മുദ്രാംഗുലി വിരലിൽ നിന്ന് ഊരാൻ നിവൃത്തിയില്ലാത്തതിനാൽ വ്യസനിക്കുന്നു.

സാര:— (ആത്മഗതം) ഇദ്ദേഹം പറയുന്നത് അസംബന്ധമാണെന്ന് ആൎക്കും തന്നെ ഗ്രഹിക്കാം. (പ്രകാശം) മഹാരാജാവേ! എന്റെ അഭീഷ്ടം സാധിപ്പിച്ചു തരുമെങ്കിൽ അങ്ങയുടെ പത്നിയായിരിക്കാം.

ക-രാ:— എന്താണു കേൾക്കട്ടെ. ഇഷ്ടം സാധിപ്പിപ്പാൻ ഞാൻ എന്നും സന്നദ്ധനാണ്.

സാര:— തിരുമേനിയുടെ ഊട്ടുപുരയിൽവെച്ചു ദിനംപ്രതി ജാതിഭേദമെന്നിയെ ഊട്ടു നിയമിക്കണം. ഭിക്ഷുക്കളുടെ വിനോദത്തിന്നായിക്കൊണ്ടു നാനാവിധ അപൂൎവ്വ സാധനങ്ങളാൽ ഊട്ടുപുര അലങ്കരിക്കപ്പെടണം. വിശപ്പു സഹിയാതെ ദീനരായിരിക്കുന്നവൎക്കു ഇത്ര കേമമായി ഊട്ടുകഴിക്കുന്ന രാജാവ് ഏതാണെന്ന് അറിയത്തക്കവണ്ണം ഭവാന്റെ പടം അവിടെ തൂക്കണം. ഈ ധൎമ്മപുരുഷന്റെ പത്നിയായിരിക്കേണ്ടുന്ന ഭാഗ്യം ഇന്നവളാണ് അനുഭവിപ്പാൻ പോകുന്നതെന്നറിയത്തക്കവണ്ണം എന്റെ ചിത്രവും അതിനോടു തൊട്ടുവെക്കണം.

ക-രാ:— ഒരു വിരോധവുമില്ല. ഇഷ്ടപ്രകാരമാവാം.

സാര:— കൂടാതെ, മററു രാജാക്കന്മാരുടേയും അവരുടെ പുത്രമിത്രകളത്രാദികളുടേയും പടങ്ങളും വെക്കണം. ഭിക്ഷാൎത്ഥികൾ അവിടം വെച്ചു അടക്കമില്ലായ്മയൊ മൎയ്യാദക്കേറവൊ കാട്ടിയാൽ അവൎക്കു തക്കതായ ശിക്ഷ കൊടുപ്പാനായി എന്റെ

മുമ്പിൽ ഹാജരാക്കണം. ഇങ്ങിനെ ഒരു മണ്ഡലം കഴിഞ്ഞാൽ ഒന്നാമതുണ്ടാകുന്ന മുഹൂർത്തത്തിന്നുതന്നെ ഭവാനെ ഞാൻ വേളികഴിച്ചു കൊള്ളാം. അതുവരെ എനിയ്ക്കു പ്രത്യേകമായി ഒരു ഭവനവും വേണ്ടുന്ന തോഴിമാരേയും നിയമിയ്ക്കണം. യാതോരു പുരുഷനും എന്റെ അനുവാദം കൂടാതെ എന്റെ വാസസ്ഥലത്തു കടക്കരുത്. ഇനി എന്നെ ഇവിടം അധികം നിൎത്തരുതു്.

ക-രാ:— സുന്ദരി! ഭവതിയുടെ അഭിലാഷം സാധിപ്പിപ്പാൻവേണ്ടി ഉടനെ മന്ത്രിയ്ക്കു കല്പന കൊടുക്കാം.

സാര:— മഹാരാജാവേ! അങ്ങെ ദയയ്ക്കു് ഞാൻ നന്ദി പറയുന്നു.

ക-രാ:— (മന്ദഹാസത്തോടെ) നന്ദി പറയേണ്ടതു ഞാനാണ് പ്രിയേ! പോയി വിശ്രമിയ്ക്കൂ. ഭവതി തോഴിമാരോടുകൂടി യഥേഷ്ടം ഉല്ലസിച്ചു് കാലം കഴിച്ചാലും. ഇതിലെ പോകാം.

സാര:— (തൊഴുതുപോകുന്നു)

ക-രാ:— (ആത്മഗതം) ആവു! ഒരു വിധേന കരയ്ക്കു് അടുത്തു. കാൎയ്യം ഇങ്ങിനെ കലാശിയ്ക്കയാൽ അനന്തശയന മഹാരാജാവു നമ്മോടു് എതൃക്കയില്ലെന്നു തോന്നുന്നു. വേളി കഴിഞ്ഞ ഉടനെ അദ്ദേഹത്തിന്നു രാജ്യം തിരികെ കൊടുത്തു കളയാം.

(കൎട്ടൻ വീഴുന്നു)

—ം:ം:ം—

അങ്കം 5. രംഗം 5.

ശിവായി:— (ചിത്രാലംകൃതമായ ഊട്ടുപുര) കന്നടരാജാവിന്റെ ധൎമ്മത്തിന്നു നിലയില്ല. എത്ര പേർ ദിനം വന്നു ഭക്ഷണം കഴിച്ചുപോകുന്നു. ഊട്ടു തുടങ്ങീട്ടു ഒരു മണ്ഡലം കഴിയാറായി. ഇതിലിടയ്ക്കു നാലഞ്ചുപേർ ഇവിടംവെച്ചു തോന്നിയവാസം പറകയാൽ അവരെ കല്പിച്ചപ്രകാരം സാരങ്ങിനി തമ്പുരാട്ടിയുടെ മുമ്പിൽ ഞാൻ ഹാജരാക്കി. അവരെ എന്തു ചെയ്തോ! സ്ത്രീ പുരുഷന്മാർ ഇനിയും ഒരു കൂട്ടം ഇതാ വരുന്നു.

ഭിക്ഷുക്കൾ:— (കന്നടരാജൻ ജയ- ജയ. അകായിൽ കടക്കാറായോ?

ശിവാ:— വരട്ടെ വരട്ടെ ഈ വിനോദകരമായ സാധനങ്ങൾ നോക്കിക്കടക്കുവിൻ.

ഭിക്ഷു:— (കാഴ്ചസാധനങ്ങൾ നോക്കി തിക്കിത്തിരക്കി കടക്കുന്നു.)

ശിവാ:— തിരക്കരുത് തിരക്കരുതേ. (പിടിച്ചു തള്ളുന്നു.)

ഒരു ഭിക്ഷു:— ശാപ്പടട്ടെ. നോക്കുന്നതു പിന്നെയാവാം.

ശിവാ:— എന്തടാ പറഞ്ഞതു്? (ഇടിക്കുന്നു)

ഭിക്ഷു — അയ്യോ! (അകത്തേയ്ക്കു് ഓടുന്നു)

അകത്തുനിന്ന്— പുളിശ്ശേരി കൊണ്ടുവാ, ഹേ! പപ്പടം, മോക്കാളൻ ഇല്ലേ? അവീൽ കൊണ്ടുവരുവിൻ. നെയിക്കെന്താ പഞ്ഞമോ? പകരിൻ പകരിൻ! അടപ്രഥമൻ പഞ്ചാരപായസം രസികൻ. ഹാ! ഹാ! ഭേഷ് ഭേഷ്.

മററൊരു കൂട്ടം— (പ്രവേശിച്ച്) കന്നടരാജൻ ജയ ജയ.

ശിവാ:— മെല്ലെ മെല്ലെ ഓരോരുത്തരായി കടപ്പിൻ.

ഒരു ഭിക്ഷുസ്ത്രീ:— (പ്രവേശിച്ച്)

ഗീതം ൧൨. മുഖാരി— രൂപകം.

പല്ലവി.

സകലജീവ ജാലങ്ങളിൽ സമതയോടു മേവും

അനുപല്ലവി.

സകലനാഥ! നിൻവിധിക്കിന്നാവതുണ്ടോ ശിവനേ!

ചരണങ്ങൾ.

അവനിയിങ്കലിവനുവന്ന അവശതയെ യോത്താൽ
അവധിയില്ലാ അഗതിനാഥാ! ആരറിഞ്ഞോ ശിവനെ സക
സാരസാക്ഷി! സാരഞ്ജിനി കാരണത്താലിന്നു
പുരുഷൻഞാൻ നാരിതന്റെ വേഷംപൂണ്ടേൻശിവനെ! സക

ഇന്നലെ സന്ന്യാസിവേഷത്തിൽ ഊട്ടിന്നു പോയതുകൊണ്ട് എന്റെ പ്രിയതമ കന്നടന്റെ അധീനത്തിൽ ഉണ്ടെന്നു അറിഞ്ഞു ഊട്ടുപുരയിൽനിന്നു ഗോഷ്ഠികാണിച്ച ഒരുവനെ ഇന്നലെ സാരയുടെ മുമ്പാകെ ഹാജരാക്കാൻ കൊണ്ടുപോയി. ഇതൊക്കെ അതി ബുദ്ധിശാലിനിയായ എന്റെ നായികാ, എന്നെ കണ്ടുകിട്ടുവാൻ ചെയ്യുന്ന വിദ്യകളാണ്. അതിനാൽ ഊട്ടുപുരയിൽ കടന്നു കുറെ കരയുകതന്നെ.

ശിവാ:— ഹേ! കുട്ടരേ! പുണ്യാത്മാക്കളായ മഹാരാജാക്കന്മാരുടെ ചിത്രങ്ങളും മററു വിനോദകരങ്ങളായ കാൎയ്യസാധനങ്ങളും നോക്കുവിൻ.

ഭിക്ഷുസ്ത്രീ— (ആത്മഗതം) പ്രിയതമേ! നിൻെറ ചിത്രമല്ലെ ഇത്! നിന്നെ ഇനി എങ്ങിനെ കാണാറാകും (കരഞ്ഞുകൊണ്ട്)

ഗീതം ൧൮. ഗുൽറോജ്— രൂപകം.

ഖണ്ഡം.

സുന്ദരി! ഞാൻ ജീവനോടെ വാഴുന്നോമനെ!
നിൻസ്ഥിതികളെങ്ങിനേയൊ! തമ്പിമാർ മണെ. സുന്ദര

ശിവാ:— (ഭിക്ഷുസ്ത്രീയോട്) അമ്മാ! എന്തിന്നു കരയുന്നു.

ഭി:- സ്ത്രീ— കുറെക്കാലമായിട്ടു കരച്ചിൽതന്നെയാണ് എൻെറ തൊഴിൽ. ഹാ! (നെടുവീൎപ്പിട്ട്) വിധി വിധി.

ശിവാ:— നിങ്ങൾ കടന്നു ഭക്ഷണം കഴിച്ചുവരിൻ. കാൎയ്യം പിന്നെ പറയാം ഊട്ടുശാല പൂട്ടാറായി.

ഭിക്ഷുക്കൾ— (ഊൺ കഴിഞ്ഞു പുറത്തു വരുന്നു.) യജമാനന്നു നമസ്കാരം. സീതാറാം സീതാറാം. (ഒരോന്നായി പോകുന്നു)

(അകത്തുനിന്നു സത്യയുടെ വട്ടം പിന്നേയും കേൾക്കുന്നു)

ഭി:- സ്ത്രീ— (പുറത്തു വരുന്നു) ഹാ! ഹാ! ദൈവമേ! രക്ഷ രക്ഷ

ശിവാ:— അമ്മാ! ഇവിടെ നില്പിൻ. ഹേ കലവറക്കാരേ! മണി ആറായി. ഊട്ടു മതിയാക്കണം. ഞാൻ ഈ സ്ത്രീയെ സ്വൎണ്ണബംഗ്ലാവിൽ കൊണ്ടുപോയി വരട്ടെ (പോകുന്നു)

—ooജoo—

## അങ്കം 5. രംഗം 6.

സ്വൎണ്ണബംഗ്ലാവിൽ സാരഞ്ജിനിയും തോഴിമാരും ഇരിക്കുന്നു.
(കട്ടൻ പൊന്തുന്നു)

ഗീതം ൧൯! ധീരശങ്കരാഭരണം— ചമ്പട.

പല്ലവി.

തോഴി— പഞ്ചമരാഗം പാടും പൈങ്കിളി

അനുപല്ലവി.

ചഞ്ചലക്കിളി അഞ്ചിടും കിളി

ചരണങ്ങൾ.

ധന്യയാം കിളി മന്നവക്കിളി
കന്നടരാജൻ വെണ്മയാം കിളി — പഞ്ച
രണ്ടുവട്ടമായി മണ്ടിയ കിളി
സന്തതചിന്തതേടും പെൺകിളി. — പഞ്ച

നാഗമണി— ഈശ്വരാ! ഈ രാജകുമാരിയുടെ വ്യഥ തീൎപ്പാൻ ഞങ്ങൾ ചെയ്തുപോരുന്ന നാനാവിധ യത്നങ്ങളും നിഷ്ഫലമായി ഭവിക്കുന്നുവെല്ലോ. ഇനി എന്തുചെയ്യട്ടെ.

നാഗ:— (പ്രകാശം) പ്രിയസഖി! ഊട്ടുകാലം കഴിയാറായി.

സാര:— (നെടുവീൎപ്പിടുന്നു.)

അന്നപൂരണി— ദേവി!

ഗീതം ൭൩- ചെഞ്ചുരുട്ടി— ആദിതാളം.

പല്ലവി.

സന്താപബന്ധമിതെന്തെ
ചിന്തചെയ്കിലന്തമിതെ. — സന്താപ

അനുപല്ലവി.

മന്നൻ കന്നടേന്ദ്രനോടൊന്നായ് വാണിടാം സുഖം
വന്നീടുമാശ്വസിക്കു നീ. — ചിന്ത

ചരണങ്ങൾ.

നാഗ:— താപഹേതു ചൊല്ലിയാൽ താപശാന്തി ചെയ്തിടാം
പാപഫലമോ? ഈ മൌനം — ചിന്ത

സാര:— കിന്തുചൊൽവതെൻ സഖി ചിന്താമഗ്നയായി ഞാൻ
ബന്ധുരഗാത്രിയിനിമേൽവരുമെന്തോ! ദീനബന്ധുമേസഖി.

നാഗ:— സഖി! വ്യസനം തീൎപ്പാൻ മാൎഗ്ഗമില്ലാത്തതിനാൽ ഞങ്ങൾ ദുഃഖിതകളായി ഭവിക്കുന്നു.

ദാസി— (പ്രവേശിച്ച്) ശിപായി ഊട്ടുപുരയിൽനിന്ന് ഒരു സ്ത്രീയേയും കൊണ്ടുവന്നിരിക്കുന്നു.

സാര:— സ്ത്രീയേയോ?

ദാസി— അതെ.

സാര:— രണ്ടുപേരും ഇവിടെ വരട്ടെ. (ആത്മഗതം) ഈ സ്ത്രീ

ആരായിരിക്കും. അതിസമൎത്ഥനായ എന്റെ പ്രിയതമനു സ്ത്രീവേഷം ധരിച്ച് ഇവിടെ എത്തിക്കൂടാ എന്നില്ലല്ലോ.

ശിവാ:— (ഭിക്ഷുസ്ത്രീയോടുകൂടി പ്രവേശിക്കുന്നു) കല്പനപ്രകാരം അടിയൻ ഊട്ടുപുരയിൽ ബഹു ജാഗ്രതയായി വേല ചെയ്തു വരുന്നു. ഈ ഭിക്ഷുസ്ത്രീ ഊട്ടുപുരയിൽനിന്നു കരയുകയാൽ ഇതാ തൃപ്പാദത്തിൽ ഹാജരാക്കിയിരിക്കുന്നു.

ഭി:- സ്ത്രീ— (ആത്മഗതം) ഞാൻ എന്തു വേഷമെടുത്താലും പ്രിയതമ എന്നെ മനസ്സിലാക്കാതെയിരിക്കുമോ?

സാര:— നല്ലത്. നിണക്ക് പോകാം. ഈ സംഭവം രാജാവിനെ സമയംപോലെ ഉണൎത്തിക്കണം.

ശിവാ:— കല്പനപോലെ. (പോകുന്നു)

സാര:— (ആത്മഗതം) ഇത് എന്റെ പ്രിയതമൻ തന്നെ. സംശയമില്ല. ഇദ്ദേഹത്തിന്ന് എന്നേയും മനസ്സിലായിട്ടുണ്ട്. ഇവിടുന്ന് ഒരു വിധത്തിൽ ചാടിപ്പോകാനുള്ള തരം ദൈവം ഘടിപ്പിക്കും. (പ്രകാശം) ഹേ ഭിക്ഷുസ്ത്രീ! ഏകാകിനിയായി നടക്കുന്നത് എന്തിനാണ്? ഊട്ടുശാലയിൽനിന്നു കരയുവാൻ സംഗതി എന്താണ്.

ഭി:- സ്ത്രീ— ഹേ കന്യകാരത്നമേ! എനിക്ക് ഒരു ഉററ ബന്ധുവുണ്ടായിരുന്നു. ഞങ്ങൾ രണ്ടുപേരുംകൂടി ഒരിടത്തിൽ പോകും വഴിയിൽവെച്ച ചില ആപത്തു നേരിടുകയാൽ പിരിഞ്ഞു പോവാനിടയായി. അതിൽപിന്നെ എന്റെ പ്രാണബന്ധുവിന്റെ യാതോരു വിവരവും എനിക്കില്ല ഊട്ടുപുരയിൽ എത്തിയപ്പോൾ ആ സ്മൃതികൊണ്ടു കരഞ്ഞുപോയതാണ്.

സാര:— അന്നപൂൎണ്ണമണീ! നാഗമണീ! കേൾപ്പിൻ ഈ സ്ത്രീയുടെ ചരിത്രം കേട്ടതിൽ നമുക്ക മനസ്സലിയുന്നു. (ഭിക്ഷുസ്ത്രീയോട്) വ്യസനിക്കേണ്ടാ. ഇനിവല്ലതും പറവാനുണ്ടോ?

ഗീതം ൭൭. നാഥനാമക്രിയ— ആദിതാളം-

വല്ലവി.

ഭി.സ്ത്രീ:— ഞാനൊരാണ്ടായിതു ഹാ ഘോരതാപത്താൽ

അനുപല്ലവി.

താനെ പലദിശി നടന്നു കേഴവതും (ഞാനൊ)

ചരണങ്ങൾ.

ഹേ മീനലോചനേ! നിന്മൊഴിയെന്നുടെ
ദീനതയകലെ നീക്കുന്ന സുന്ദരി! (ഞാനൊ)
മല്ലാക്ഷിമാർമണേ! കല്യാണിനിന്നുടെ
ചൊല്ലേറം സൽസംഗത്തിന്നില്ലെ സാന്നിദ്ധ്യം (ഞാനൊ)
എൻ നെഞ്ചകമതിൽ തഞ്ചീടും വേദന
പഞ്ചാരവാണി! ഞാൻ കിഞ്ചൊല്ല മാനിനി! (ഞാനൊ)

ദയചെയ്തു് എന്നെ വേഗത്തിൽ വിട്ടയപ്പിൻ.

സാര:— ഹേ ഭിക്ഷാർത്ഥിനി! നിരാധാരയായ അവസ്ഥയ്ക്കു പോവാൻ തിരക്കുന്നത് എന്തിനാണു?

സഖിമാരേ! മഹാരാജാവിൻെറ വിവാഹം നാൾ അടുത്തിരിയ്ക്കുന്നുവല്ലോ. ആ ആഘോഷം ഈ സാധുശീലയും നമ്മോടുകൂടി അനുഭവിച്ചു വിട്ടയയ്ക്കുന്നതല്ലെ നല്ലതു്. (തിരിഞ്ഞു നോക്കീട്ടു) വിരോധമുണ്ടോ? നമ്മുടെ തോഴിമാരിൽ ഒന്നായിക്കൂടയോ?

ഭി-സ്ത്രീ:— ഹേ സുന്ദരി! തെണ്ടി നടന്ന് ഉപജീവിയ്ക്കുന്നതിലും വളരെ നല്ലത് ഇതാണ്. എങ്കിലും ഇവിടത്തെ തോഴിയാകേണ്ടുന്ന യോഗ്യത എനിയ്ക്കുണ്ടെന്നു തോന്നുന്നില്ല. രസമായ പാട്ടും മററും അധികമായി ശീലവുമില്ല.

സാര:— യോഗ്യതയ്ക്കു കുറവുണ്ടെന്നു തോന്നുന്നില്ല. അതു കൂടാതെ പാട്ടു അധികം അറിവില്ലെന്നു പറകയാൽ കുറച്ച് അറിയാമെന്നു വരുന്നു. ഒരു പാട്ടു കേൾക്കട്ടെ.

ഭി-സ്ത്രീ:— (ലജ്ജയോടെ നിൽക്കുന്നു)

സാര:— തോഴിമാരേ! ലജ്ജകൊണ്ടായിരിയ്ക്കാം. നിങ്ങൾ ഒന്നു പാടുവിൻ.

അന്നാ:— ഞങ്ങൾ ഭവതിയുടെ ഉല്ലാസത്തിന്നു പാട്ടു മാത്രമല്ല, ആട്ടവും ചെയ്തുകളയാം.

ഗീതം ൧൭. ബിഹാക്ക് — ആദിതാളം.

പല്ലവി.

തോഴി:— കാമിനിതിലകമേ! ആമയ രഹിതമായ
പ്രേമമേറം ഒരു പെൺകിളിയെമുദാ (കാമിനി)

കേരള സാഹിത്യ അക്കാദമി

### അനുപല്ലവി.

ഭാമനയോടുനാം കേമമായ് പരിപാലി-
ച്ചാമയം പോക്കുന്ന കോമളാംഗി! ഞങ്ങൾ (കാമിനി)

### ചരണം.

പേടമാൻ മിഴിയതിന്നാടൽ ഭവിച്ചിടായ്വാൻ
മോടിയെഴും ശുക മോടിട ചേൎത്തും (കാമിനി)

സാര:— ഇനി ഒന്നു പാടി കൂടയോ?

ലി_സ്സീ:— എന്റെ പാട്ടു മോശമാണ്. എങ്കിലും കല്പനയ്ക്കു് അനാദരവു കാണിയ്ക്കുന്നില്ല.

ഗീതം ൯ൻ, ബിഹാക്ക്—ആദിതാളം.

### പല്ലവി.

നന്തവനക്കിളിയെ ഹന്തവളൎത്തി
ഞാനൊരുനന്ത വനക്കിളിയെ. (വ)

### അനുപല്ലവി.

സന്തതമതിന്നു ഞാൻ പൂന്തേൻകൊടുത്തു വനക്കിളിയെ (വ)

### ചരണം.

തേനുണ്ണും പൊൻകിളിയെ വാനിൽ പറന്നുരാവി
നൂനം പലവട്ടവും പ്രാണൻ പോകാതെ. (വ)
മായയുടെ വൈഭവാൽ കായനാശം വരാതെ
ന്യായമായൊരു കൂട്ടിൽ വാഴുന്നു. (നന്ദവന)
എൻ കണ്ണിനമ്പോരുന്ന പൊൻകിളിയാ മതിനെ
എൻ കയ്യിൽ ചേൎത്തുമുത്തം മാൻ കണ്ണിചെയ്യുമൊഞാൻ (വ)

നാഗ:— ഇതാണോ മോശമായ പാട്ട്? മനോഹരമായിരിയ്ക്കുന്നു.

അന്നപൂരണി:— പ്രിയസഖിയുടെ പാട്ടാണ് ഇനി ബാക്കിയുള്ളതു്.

സാര:— പാടിയേകഴിയു. എന്നാൽ അങ്ങിനെ ആയിക്കളയാം.

ഗീതം ൫൦. ഹിന്തുസ്ഥാനി ബിഹാക്ക്—ആദിതാളം.

### പല്ലവി.

ഞാനൊരു മാച്ചെടി കേമമായ് വളൎത്തിതു

### അനുപല്ലവി.

ഊനമൊഴിഞ്ഞതു കാച്ചീടും കാലമായി

ഖണ്ഡങ്ങൾ.

ന്യൂനമതിൻ ഫലം ഞാനനുഭവിയ്ക്കില്ലെ
ഹീനമാം പക്ഷിക്കൂട്ടം വേർവെട്ടത്തീടിലും.
എൻസഖി പിന്നീടയി മാത്തരു പൂത്തതില്ല
ഞാൻ വലഞ്ഞിടുന്നു മാമ്പഴമതിനായി.
ഇന്നത്തു സാദ്ധ്യമാസദ്ധ്യ മെന്നോർത്തിഹ
എന്നകതാരതിൽ വന്നണഞ്ഞു താപം.

ദാസി:— (പ്രവേശിച്ച്) തമ്പുരാട്ടി! മഹാരാജാവിന്ന് ഇങ്ങട്ട് എഴുന്നെള്ളാമൊ എന്ന് അറിയിച്ചാൽ കൊള്ളാമെന്നു അരുളിചെയ്തിരിയ്ക്കുന്നു.

സാര:— (ദാസിയോടു) ഓ! വിരോധമില്ല-വരട്ടെ.

ദാസി:— (പോകുന്നു)

സാര:— പ്രിയ തോഴിമാരേ! നിങ്ങൾ രണ്ടു പേരും ഈ തോഴിയെ സൌഖ്യത്തിൽ വെപ്പാൻ ദൃഷ്ടിവെയ്ക്കേണം. മഹാരാജാവ് എഴുന്നുള്ളിയിരിയ്ക്കയാൽ നിങ്ങൾ അല്പനേരം വാങ്ങിനില്ക്കുവിൻ.

നാഗ:— ഭവതിയുടെ ഉല്ലാസത്തിനു ഞങ്ങളാൽ ഭംഗംവേണ്ട. എന്നാൽ അങ്ങിനെ ആകട്ടെ. (തോഴിമാർ ഭിക്ഷുസ്ത്രീയോടു കൂടി പോകുന്നു)

ക-രാ:—(പ്രവേശിയ്ക്കുന്നു)

ഗീതം വൃ. ധീരശങ്കരാഭരണം—ആദിതാളം.

ഖണ്ഡങ്ങൾ.

ക്ഷേമമോ ശുഭേ മൽപ്രേമപാത്രമേ!
താമസമതിലുള്ളാമയമെന്തു.

സാര:—
ദീനരക്ഷകാ! നിൻമേനി കണ്ടിടാൻ
മാനിനിയഹം ധ്യാനിനിസദാ.

ക-രാ:— ഒരു സ്ത്രീയെ ഇന്ന് ഊട്ടുപുരയിൽ നിന്നുകൊണ്ടു വന്നതായി അറിവു കിട്ടി. വിശേഷിച്ചേതാനുമുണ്ടോ?

സാര:— അവൾ നിരാധാരയാണുപോൽ. അവളുടെ കഷ്ടസ്ഥിതിയോർത്തു കരഞ്ഞുപോയതാണത്രേ. അവൾ വിശേഷമായ പാട്ടുകാരിയാകുന്നു. നല്ല വാഗ്വൈഭവവും ഉണ്ട്. ഇവളെ നമ്മുടെ തോഴിമാരിൽ ഒന്നായി നിശ്ചയിയ്ക്കാമോ?

ക-രാ:— ഒരു വിരോധവുമില്ല. ഊട്ടു കഴിയാറായി അതു കഴിയുന്ന മൂന്നാം ദിവസം നല്ല ഒരു മുഹൂർത്തം ഉണ്ടു്. അന്നേയ്ക്കു നമ്മുടെ വിവാഹം നിശ്ചയിച്ച വിവരം പറവാൻ വന്നതാണു്.

സാര:— മുഹൂർത്തം അടുത്തിരിക്കയാൽ സന്തോഷം. ആ ദിനം കഴിഞ്ഞാൽ എന്റെ നേരെയുള്ള സംശയം തീരുമെല്ലോ.

ക-രാ:— മനോജ്ഞേ! പരിഭവം വേണ്ട. മുദ്രാംഗുലി ഇതിന്നിടെ ആവശ്യപ്പെട്ടപ്പോൾ സംശയിച്ചു ഞാൻ പലതും പറഞ്ഞു പോയി.

സാര:— അതെ, അതെ, സംശയം തീരാൻ കാലമടുത്തു.



ക:_ രാ:_ കണ്മണിനിൻ വെണ്മയോക്കാതന്നാരണ്യംതന്നിൽഞാൻ
സന്നതാംഗി! വിട്ടതെത്ര നിന്ദ്യമാസ്സോയ് സുന്ദരി!

സാര:— എന്നുടയ ഖിന്നതയാൽ മന്ദബുദ്ധികൊണ്ടഹോ!
അന്നഗണ്യമാക്കിനേൻ നിൻ ഉന്നതനിയോഗംഞാൻ-

ക_ രാ:— എണ്ണിയെണ്ണി നാൾകഴിക്കുന്നണ്ണോംജാക്ഷി രാപ്പകൽ
കുന്ദശര ബാധതീർപ്പാൻ വന്നിടേണം നിൻകൃപാ

സാര:— മന്നവാ!നിൻ പൂർണ്ണരാഗമിന്നടിമയിൽ കാൺകയാൽ
അനുഴന്നതൊന്നുമൊരു ഖിന്നതയാസ്സുന്നിടാ

മഹാരാജാവേ! അന്ധകാരം നീങ്ങി ചന്ദ്രനുദിച്ചു.

ക_ രാ:— അതെ അന്നമെ! (ആത്മഗതം) ഇനി യുദ്ധവിഷയത്തിൽ ഞാനെന്തു ചെയ്യട്ടെ. വിവാഹം ഉടനെ കഴിഞ്ഞെന്നു വരികിൽ യുദ്ധം കൂടാതെ കഴിസ്സാമായിരുന്നു.

സാര:— മഹാരാജാവേ! എന്താണ് ഒരു വിചാരം?

ക_ രാ:— പ്രിയെ! മറ്റൊന്നുമല്ല. നമ്മുടെ വിവാഹത്തിന്ന് എന്തെല്ലാം ആഘോഷങ്ങളാണു വേണ്ടതെന്ന് ആലോചിക്കയാണ്.

സാര:— ആഘോഷം യാതൊന്നും വേണ്ട. വിവാഹകർമ്മം മാത്രം കഴിച്ചുകൂട്ടിയാൽ മതി.

ക_ രാ:— ആനന്ദമേ! സംഭാഷണം ചെയ്തതൊന്നും മതിയായില്ല. എങ്കിലും വേറെ ജോലികൾ ഉള്ളതിനാൽ ഇവിടെ നില്പാനും തരമില്ല.

സാര:— രാജശിരോമണെ! അവിടത്തെ സമയം വിലയേറിയതാകയാൽ കുറഞ്ഞൊന്നുകൂടി താമസിക്കേണമെന്നു പറവാൻ മനസ്സു വരുന്നില്ല.

ക_ രാ:— (എഴുനീററ്) നാളെ കാലത്തുതന്നെ വന്നു കളയാം.

സാര:— (എഴുനീററ്) ദയപോലെ.

ക_ രാ:— (പോകുന്നു)

സാര:— എൻെറ പ്രാണപ്രിയൻ ഇവിടെ വന്നുചേന്നു. മുദ്രാംഗുലിയും തരത്തിൽപറ്റി. കന്നാടൻ നാളെ കാലത്തു വരുംമ്പഴേക്കു ദൈവകരുണയാൽ ഞങ്ങൾ എത്തേണ്ടടിക്കിൽ എത്തും.

(തിരശ്ശീല വീഴുന്നു)



അങ്കം 5. രംഗം 7.

---

കന്നാടന്റെ കോട്ടവാതുക്കൽ ഒരു തോട്ടം.

സിപ്പായി:— (പാറാവു കൊടുക്കുന്നു) അനന്തശയനൻ ഇവിടേയ്ക്കു യുദ്ധത്തിന്നെത്തുമെന്ന് എങ്ങും പ്രസിദ്ധമായിരിക്കുന്നു നമ്മുടെ കോവിലകത്തു വിവാഹത്തിന്നു സദ്യയുടെ തിരക്കാണ്. 'ഭൂമി കെടുന്നതെ പെണ്ണാലെ' സംശയമില്ല. വലിയ വപ്പടവും ചട്ടകവും മതിയായിരിക്കും ഉണ്ട തടുക്കുവാൻ.

(ഭുവനദാസനും സാരഞ്ജിനിയും സന്യാസിവേഷത്തിൽ പ്രവേശിച്ചു സിപ്പായിയെ കാണാത്തഭാവത്തിൽ)

ഭു- ദാ:— നമ്മെ കണ്ടാൽ സാരഞ്ജിനിയും ഭുവനദാസനുമാണെന്ന് ആരും ധരിക്കയില്ല! ബംഗ്ലാവിൽ നിന്നു പുറത്തു വന്നു ഈ കോട്ടവാതിൽ കടന്ന് എങ്ങിനെ പുറത്തുപോകും. നമ്മെ സിപ്പായി വിടുകയില്ല.

സാര:— അതിന്നു വിദ്യയുണ്ട്, ഭയപ്പെടേണ്ട.

സിപ്പാ:— (സൂക്ഷിച്ചു നോക്കിക്കൊണ്ട്) ആരാണത്?

ഭു- ദാ:— ഞങ്ങൾ സന്യാസിമാരാണ്. (അടുത്തു ചെല്ലുന്നു)

സിപ്പാ:— ഈ സമയത്തിൽ നിങ്ങൾക്കിവിടെ എന്തു ജോലി.

ഭു- ദാ:— ഞങ്ങൾ രാജാവിന്റെ വിവാഹത്തിന്നു വന്നവരാണ്. വനത്തിലിരിക്കുന്ന ചില താപസശ്രേഷ്ഠന്മാരെ അതിലേയ്ക്കു ക്ഷണിച്ചു കൊണ്ടുവരുവാനായി തിരുമേനി ഞങ്ങളെ പ്രത്യേകം നിയമിച്ചതാണ്.

സിപ്പാ:— ഈ അകാലസമയത്ത് ആരേയും പുറത്തു വിടുന്നതല്ല.

ഭു- ദാ:— പാടില്ലെങ്കിൽ ഞങ്ങൾക്കു ദോഷമൊന്നുമില്ല. വിവാഹകർമ്മാദികൾ കഴിച്ചു കൂട്ടേണ്ടുന്നവർ മുഹൂർത്തത്തിന്നെത്തുകയില്ലെന്നേയുള്ളു.

സിപ്പാ:— എന്തുതന്നെയായാലും പ്രത്യേക കല്പനയില്ലാതെ വിട്ടയയ്ക്കുന്നതല്ല.

സാര:— ഇതാ പ്രത്യേക കല്പന. (മുദ്രാംഗുലി കാണിക്കുന്നു)

സിപ്പാ: — (നമസ്കരിച്ച്) കന്നട മഹാരാജൻ ജയ ജയ. സ്വാമികൾക്കു പോകാം. നമസ്കാരം.

(രണ്ടു പേരും പോകുന്നു)

കർട്ടൻ വീഴുന്നു.

---

## അങ്കം 6. രംഗം 1.

---

(അനന്തശയനരാജ്യത്തിൽ ഒരു തെരുവ്.

ഭുവനദാസനും
സാരഞ്ജിനിയും } (സന്ന്യാസിവേഷത്തിൽ പ്രവേശിക്കുന്നു)

ഭു- ദാ:— പ്രിയെ! അനന്തശയന അതൃത്തിയിൽ എത്തി.

ഗീതം വൃന്ദ. ഹിന്ദുസ്ഥാനി ഭൈരവി—ആദിതാളം

പല്ലവി.

കഷ്ടതയെത്ര സഹിച്ചു മൽപ്രണയിനി (കഷ്ടത)

അനുപല്ലവി.

നിഷ്ഠുരചിത്തനാം കടന്ന രാജനാൽ
ദുഷ്ടനാം മിത്രബന്ധുവാൽ മൽപ്രണയിനി (കഷ്ടത)

ചരണങ്ങൾ.

നിന്നുടെ സോദരി കുട്ടിയെന്നോമനെ
കൊന്നിടുവാനായി തുനിഞ്ഞു മൽപ്രണയിനി (കഷ്ടത)
ഖിന്നതയഖിലവും നീയനുഭവിച്ചതു
മന്നിവനാലല്ലയൊ മൽപ്രണയിനി (കഷ്ടത)

ഗീതം വൃന്ദ. ഹിന്ദുസ്ഥാനി ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി

സാര:— ഖിന്നതമേന്മേൽ വന്നെന്നാലും പ്രിയനെ!

അനുപല്ലവി

വന്നതില്ലതിലൊന്നും കുന്നിപോലുമെ പാർത്താൽ
എന്നുടെ പാതിവ്രത്യത്തിന്നു ഭംഗം പ്രിയനെ (ഖിന്നത)

കേരള സാഹിത്യ അക്കാദമി

ചരണം

സുന്ദരരൂപനെ നിൻ നിനവൊന്നുതാൻ
ഉന്നതഭരിതത്തിൽ നിന്നെന്നെ കരയേററാൻ
സംഗതിയെന്നു പൂർണ്ണചന്ദ്രോപമമാകേട്ടാലും (ഖിന്നത)

ഉ- ഭാ:— പ്രിയെ! ഇതു പരസ്പരം ഉള്ളതല്ലെ. കന്നടൻെറ ഇഷ്ടത്തിന്നു് എൻെറ കാമന പ്രതികൂലിയായി നില്ക്കയാൽ എന്നെല്ലാം ആപത്തിൽ പെട്ടു. അച്ഛന്നു സ്ഥാനഭ്രംശം സംഭവിച്ചു. രാജപത്നിയായി അനുഭവിക്കേണ്ടുന്ന സകല സൌഖ്യാദികളും നീയെനിക്കുവേണ്ടി ബലികഴിച്ചു.

സാര:— ഇവിടുന്നു വിവേക കുട്ടിക്കാതലായിരിക്കെ ഇങ്ങിനെ അരുളിച്ചെയ്യരുതു്.

ഉ- ഭാ:— അതങ്ങിനെയാകട്ടെ. നാം അന്യോന്യം മനസാ വരിച്ച വിവരം പ്രിയയുടെ മാതാപിതാക്കന്മാക്കറിവുണ്ടോ?

സാ:— അമ്മയ്ക്കറിവുണ്ടു്. അച്ഛനെ അറിയിച്ചിട്ടുണ്ടോഎന്നു നിശ്ചയമില്ല. കോമളരാജനെ ജ്യേഷ്ഠത്തി വരിച്ചതു്, അമ്മ അറിഞ്ഞു സന്തോഷിച്ചിരുന്നു.

ഉ- ഭാ.— നമ്മുടെ കാൎയ്യത്തിൽ സന്തോഷമില്ലെന്നോ?

സാര:— അമ്മ രണ്ടും പറഞ്ഞില്ല. അച്ഛൻ യോഗിയും സാരഗ്രാഹിയുമാണു്. അതിനാൽ ഉചിതം പ്രവൃത്തിക്കും.

തീൎത്ഥയാത്രക്കാരൻ:— (പ്രവേശിച്ചു്)

ഗീതം വൃ. കാപ്പി—ചാപ്പു്.

പല്ലവി

ഭൂമണ്ഡല വാസത്തിനുണ്ടൊ കണ്ടു നിജ
മുണ്ടൊ ലവലേശ മുണ്ടൊ നിജമെന്നതുണ്ടൊ കണ്ടു

അനുപല്ലവി

ഇണ്ടലിലാണ്ടിടുന്നുണ്ടു കണ്ടാജനം (മണ്ഡല)

ചരണങ്ങൾ

കണ്ടുകൊണ്ടൽ മുടി ചുണ്ടിണയുണ്ടിടാ
നുണ്ടാംവ്യാമോഹത്താൽ മണ്ടിടുന്നു കേചിൽ (മണ്ഡല)
ധാന്യധനംസമ്പൂർണ്ണ നാണ്യമാണൂഴിയിൽ
മാന്യമെന്നൂഹിച്ചു വാണിടുന്നു കേചിൽ (മണ്ഡല)
ധന്യ പുരുഷാൎത്ഥ മാകുന്ന വസ്തുവാ
മൊന്നെയാൎജ്ജിപ്പവരിന്നില്ല ഭൂതലെ (മണ്ഡല)

കേരള സാഹിത്യ അക്കാദമി

(സന്ന്യാസിമാരുടെ സമീപം ചെന്നു) നമസ്കാരം സ്വാമികളെ. എവിടെക്കു പോകുന്നു. അങ്ങോട്ടു പോകണ്ട. വലിയ അനൎത്ഥമാണ്. അനന്തശയനമന്നവൻ അദ്ദേഹത്തിൻെറ രാജ്യം പിടിച്ചടക്കി കന്നടനും സ്വന്തരാജ്യംകൂടി പോയി. കണ്ടവരെയൊക്കെ പിടിച്ചുകെട്ടി തടവുകാരാക്കി കൊണ്ടുപോകുന്നു.

ഭു- ദാ- അതേയോ. മുഴുവൻ കേൾക്കട്ടെ.

സാരയും ഭുവനദാസനും (അന്ന്യോന്ന്യം കടാക്ഷിക്കുന്നു)

സാര:— എങ്ങോട്ടാണു പോകുന്നതു.

തീൎത്ഥ:— ഇവിടെ നില്പാൻതന്നെ ഭയമാകുന്നു. ഞാൻ കുറെ ദൂരത്തേക്കാണു പഞ്ചവടിക്കായി പോകുന്നു. നിങ്ങൾ കൂടെയുണ്ടോ?

സാര:— (ആത്മഗതം) അച്ഛനു രാജ്യം തിരികെ കിട്ടിയതു ദൈവകരുണ തന്നെ.

തീൎത്ഥ:— ഇങ്ങോട്ട് ഇഷ്ടമായിരിക്കും. അതാണ് ഒന്നും മിണ്ടാത്തതു.

ഭു- ദാ:- ഞങ്ങൾ അങ്ങോട്ടെക്കില്ല.

തീൎത്ഥ:— എന്നാൽ അനുവദിച്ചാലും. (നമസ്കരിക്കുന്നു)

ഭു- ദാ:- ശുഭം ഭവതു. (അനുഗ്രഹിക്കുന്നു)

തീൎത്ഥയാത്രക്കാരൻ:— (പോകുന്നു)

ഭു- ദാ:- തേൻമൊഴി! ഇനിയെന്താണു ഭാവം.

സാര:— നാം രണ്ടുപേരും തനിച്ചു സഞ്ചരിച്ചതിനാൽ പിതൃഗൃഹത്തിലേക്കു ചെന്നാൽ നമ്മെ ഏതു വിധത്തിൽ കൈക്കൊള്ളുമോ?

ഗീതം വൃന്ദ. ബിഹാക്ക് — ആദിതാളം.

വല്ലവി.

ഭു- ദാ:— ആരുമൊരുസഖിയായ് ഭുവനേനഹി (ആരു

അനുപല്ലവി.

അയ്യോ അന്ന്യായമായ്സദാ ഇങ്ങിനെമഹാസന്താപേനാം
മുഴുകീടാൻ സംഗതി വിധിതാൻ നിൎണ്ണയം
ഭയിതേ!സുന്ദരാംഗി! കേൾ. (ആരു)

ചരണം.

സാര:— ഖേദിയാതെജീവനാഥാ! മേലിൽ

മോദമാസ്സാഴ്ത്ഥാൻ ദൈവം തുണസ്സുമെ
ദേവാലയെ ചെന്നു നാം വാണീടിൽ
വേണ്ടപോൽ ചിന്ത ചെയ്യീടാം: (ആയ)

(രണ്ടുപേരും പോകുന്നു)

(കൎട്ടൻ വീഴുന്നു.)

---

## അങ്കം 6. രംഗം 7.

### അനന്തശയന സഭാമണ്ഡപം.

അനന്തശയന മഹാരാജാവും രാജ്ഞിയും സഭയും ഇരിക്കുന്നു.

(കൎട്ടൻ പൊന്തുന്നു)

---

അ- രാ:— നിഷ്പക്ഷപാതിയായി എങ്ങും എന്നും പ്രകാശിച്ചിരിക്കുന്ന സച്ചിദാനന്ദസ്വരൂപന്റെ കൃപയാൽ ഇന്നു നമ്മുടെ സിംഹാസനത്തിൽ തിരികെ ഇരിക്കാറായി.

ഗീതം വൃ. ബിഹാക്ക്—ആദിതാളം.

ഖണ്ഡങ്ങൾ.

സത്യംമിഥ്യയാ യൊരുപൊഴുതും
വൎത്തിച്ചീടുക യില്ലേതും
മൎത്ത്യന്മാൎക്കിതു കീൎത്തിക്കാ
യെത്തിടുന്നി സ്സന്ദേഹം.
നീതിവെടിഞ്ഞു നടന്നീടിൽ
ഭൂതലമവനുതകീടില്ല
ആതുരനായാൻ കുന്നടനും
ഹേതുവതിന്നിതു താനല്ലോ
ഉടനെക്കുടനെ ഫലമായി
അടലിൽ തോററിട്ടപ്പാപി
ഝടിതിഗൃഹാദികൾ വിട്ടെന്റെ
അടിപണിയാറായ് തീൎന്നല്ലൊ.

രാജ്ഞി:— ഈ സന്തോഷം അനുഭവിപ്പാൻ നമ്മുടെ മനോമണികളായ പുത്രിമാർ കൂടെ ഇല്ലാതെ വന്നുവല്ലോ.

അ- രാ:— പ്രിയെ! ഖേദിക്കരുതു. നമുക്ക് ആകുന്നതും ആകാത്തതും ആ പരമാത്മാവിന്നു മാത്രം അറിയാം.

സേവ:— (പ്രവേശിച്ച്) അനന്തശയന മഹാരാജാധി രാജൻ ജയ ജയ. കന്നടരാജാവിനേയും അനവധി തടവുകാരേയും കൊണ്ടു വന്നിരിക്കുന്നു.

അ- രാ:— അവരെ ഇങ്ങോട്ടു കൊണ്ടുവരട്ടെ.

സേവ:— അരുളപ്പാടുപോലെ. (പോകുന്നു)

സിപ്പാ:— (തടവുകാരായ കന്നടരാജാവിനേയും പട്ടാളക്കാരേയും രത്നകാന്തിയേയും ദാസിമാരേയും മററുംകൊണ്ടു പ്രവേശിച്ചു) അനന്തശയന മഹാ രാജാധി രാജൻ ജയ ജയ.

ക- രാ:— മഹാരാജാവെ! തിരുപാദത്തിങ്കലേക്കു നമസ്കാരം.

അ- രാ:— ഹേ കന്നടേശാ! നമ്മെ അന്യായമായി ഉപദ്രവിച്ചതു ധമ്മമായില്ല. ഒരു പെൺകിടാവിന്മേൽ ഉണ്ടായ കാംക്ഷനിമിത്തം ഇപ്രകാരം പ്രവൃത്തിച്ചുവല്ലൊ. മനുഷ്യനായാൽ ജ്ഞാനം വേണം. പഞ്ചേന്ദ്രിയങ്ങളെ സദാചാരത്തിന്നു കീഴടക്കി വെയ്ക്കണം. അങ്ങിനെ ചെയ്യാതിരുന്നാൽ മനുഷ്യനും മൃഗവും ഭേദമില്ല.

ഗീതം വൃ. തോടി—ആദിതാളം.

പല്ലവി.

ക- രാ:— പാദാരവിന്ദം ഗതിമെ
കൃപാ സാഗരമെ! തെ (പാദാര)

അനുപല്ലവി.

പാതകനാ മിവന്നു
ബോധമുണത്തി തന്ന
എണ്ണ മില്ലാതുള്ള ഗുണ
വണ്ണനീയ ഗുണനിധേ!
വേദഗീത നീതിശാസ്ത്ര കോവിദ!
ഭൂതലെ സുഖേനവാഴു ഭൂതലെ!
മനുജകുലത്തിലൊരു മണിവിളക്കെന്നപോൽ
ധരണിയിലിനിയൊരു നരവരനുദിക്കുമോ?
മമസുഹൃത്തെ! നിൻഗുണ മൊരിത്തിരിയഹ
മെതൃത്തനാളിലങ്ങുകക്കരുന്നതിൽ
അറിയുകിലിവനതി സമരരസംത്യജി
ച്ചരിമയാം തവപാദെനതി ചെയ്യാതിരിക്കുമോ?
(ശേഷ ശയനഭുവതെ!—കൃപാസാഗരമെ!)

ചരണം.

അനന്തശയനനിന്നനന്ത ഗുണഗണ
മനന്ത വിസ്മയ മഹോതരന്നിതു
ഭക്തജനോത്തമ! ത്വല്പദ പൂപ്പൊടി
യിപ്പമാനേരത്തു മുക്തികരം വിഭോ!
അതിസുഖ മൊരുദിശിയിഹ നഹിയെങ്കിലും
ആത്മതത്വസ്മൃതി വന്നിതു നിശ്ചലമായ്-
കടുത്തവൃഥ്ഥ മതെടുത്തു ചന്ദന
മരത്തെ വെട്ടിയാൽ ഭവിപ്പതെന്തഹോ
കനത്ത വാളിന്നു ഗുണത്തിനായ് ബത
തഞ്ചത്ത ചന്ദന മണത്തെ യേകിടും-
എന്നതു പോലിഹ മന്നവാ നിൻഗുണം
ഉന്നയമേറിനൊരെന്നകതാരതിൽ
വന്നു വിളങ്ങിയതിന്നു നിനക്കകിൽ
മുന്ന മുള്ളൊരടിയനുടെ സുകൃതം-
അഴലകത്തടിയൻ തൻ പിഴപൊറുത്തീടണം
കഴലിണ തവ മമ ശരണ മരതിവരെ.

(ശേഷശയനഭൂപതേ!—കൃപാസാഗരമെ!)

അ. രാ:— ആകട്ടെ ഇപ്പഴെങ്കിലും ബുദ്ധി വന്നല്ലൊ. കന്നഃടശാ! നമ്മുടെ പുത്രിമാർ എവിടെ?

ക. രാ:— നമ്മുടെ വിവാഹഘോഷത്തിന്നു പലേ ദിക്കുകളിൽനിന്നും ആടാനും പാടാനും ദാസിമാരെ വരുത്തിയിരുന്നു. ദാസീയോഗത്തിൽ ഇവിടത്തെ പ്രഥമപുത്രിയുണ്ടെന്നു കേട്ടിരുന്നു. അരമനയിലുണ്ടായിരുന്നവരെയൊക്കെ തടവുകാരാക്കി ഇവിടെ കൊണ്ടുവന്നിട്ടുണ്ടു. കൂട്ടത്തിൽ അവളും ഉണ്ടായിരിക്കും. ഇവിടത്തെ ദ്വിതീയപുത്രി എന്നെ വരിക്കില്ലന്നു ശഠിച്ചു പറകയാൽ കാരാഗൃഹത്തിലിട്ടു. അവിടുന്നു ഭുവനദാസൻ അവളെ ഉപായത്തിൽ രക്ഷപ്പെടുത്തിക്കൊണ്ടുപോയി പിന്നെയും സാരങ്ങിനി എന്റെ അധീനത്തിൽ പെട്ടു. ഇത്തവണയും അവളുടെ ചിത്തം ലേശം ഭേദപ്പെട്ടു കാണായ്കയാൽ വെട്ടിക്കൊൾവാൻ കൊലയാളിയെ ഏല്പിച്ചു. അവന്റെ കയ്യിൽനിന്നും രക്ഷപ്പെട്ടു. ഇക്കുറിയും അവളെ പിടിച്ച് എന്റെ മുമ്പിൽ എത്തിച്ചു. ഒരു മണ്ഡലം കഴിഞ്ഞാൽ വേളി കഴിക്കാമെന്നു പറഞ്ഞു സ്വർണ്ണബംഗ്ലാവിൽ താമസമാക്കി. ഒരു ദിവസം സംഭാഷണം ചെയ്തുകൊണ്ടിരി

ള്ളമ്പോഠം ബഹു ഉപായത്തിൽ എൻെറ മുദ്രാംഗുലിയെ കള്ളലാക്കി. തോഴിനിലയിൽ ബംഗ്ലാവിൽ വന്നു കൂടിയിരുന്ന ഭുവനദാസനോടു കൂടി അന്നു രാത്രി തന്നെ ഒളിച്ചുപോയ്ക്കളഞ്ഞു. അതിൽപിന്നെ അവളെപ്പററി എനിക്കു യാതൊരറിവും ഇല്ല.

അ-രാ:— (പതിയുടെ ചെകിട്ടിൽ പറഞ്ഞ ശേഷം) സേവകാ! രത്നകാന്തി തടവുകാരുടെ ഇടയിൽ ഉണ്ടൊ എന്നു നോക്കാം.

സേവ:— സ്വാമിൻ (പോകുന്നു)

രത്നാ:— (ആത്മഗതം) എൻെറ നിലയില്ലായ്മകൊണ്ടു ഞാൻ കഷ്ടത്തിൽപെട്ടു. എനിക്കു് അച്ഛനമ്മമാരുടെ ആശ്രയമേ ഉള്ളു. ഞാൻ ദാസിവർഗ്ഗത്തിൽപെട്ടിരിക്കുന്നു എന്നു കന്നടൻ അവരെ അറിയിക്കുകയും ചെയ്തു. ഈശ്വരാ! ഇനി എന്താണു വേണ്ടതു! (ഭയപ്പെട്ടു നില്ക്കുന്നു)

സേവ:— എന്തിന്നു ഭയം, നടക്കിൻ.

രത്നാ:— (വിറച്ചു നടക്കുന്നു) അയ്യൊ! മാതാപിതാക്കന്മാരുടെ മുമ്പിൽ ചെന്നു നില്പാൻ ധൈൎയ്യം ലേശം വരുന്നില്ല (അടുത്തു ചെല്ലുന്നു)

രത്നാ:— (കരഞ്ഞു നമസ്കരിച്ചുംകൊണ്ടു)

ഗീതം ൮൯. മുഖാരി—ചാപ്പ്.

ഖണ്ഡം.

താത! തവസുത രത്നകാന്തി
പാദനതിയെ ചെയ്തിടാം.
ഭൂതലെ ഈ പാപിചെയ്തതു
സാദരം പൊറുത്തീടുനീ. (താത)

അ-രാ:— (വെറുപ്പോടെ) ഛീ- ദുൎഭഗേ!

ഗീതം ൯൦. ബ്യാഗ്—ഏകതാളം.

പല്ലവി.

അ-രാ:— താതൻ നിനക്കു ഞാനൊ മൂഢേ! ഇനി

അനുപല്ലവി.

ധരണിയിലതിമദമുടയ കുമതി ശഠേ! (താതൻ)

ചരണം.

ചെറുതാം പ്രായത്തിൽ നിന്നോടറിവുപദേശിക്കുന്നാളം
കുറവെന്നതോൎത്തു ദുഷ്ടേ! വഷളാ നിൻ ദൎശനം (താതൻ)

രത്നകാന്തി:— (എഴുനീററു നമസ്കരിച്ചു)

ഗീതം ൻ൧. ആനന്ദഭൈരവി—ആദിതാളം.

വല്ലവി.

രത്നാ:— മാതാവേ! നിൻപാദമല്ലാതില്ലെ ഗതിമെ

അനുപല്ലവി.

അഗതി എന്തു ചെയ്യുപോകിലും
മതിയതിൽ തവ കരുതരുതഴൽ (മാതാവെ)

രാജ്ഞി:— എടി പെണ്ണേ! നിന്നെ ഇനി പുത്രിയായി സ്വീകരിക്കുന്നതു രാജനീതിക്കു മതിയാകയില്ല. നിന്നെക്കൊണ്ടുള്ള വ്യഥയാൽ കൊങ്കണേശപുത്രൻ കാലപുരിയെത്തി. നിന്റെ അച്ഛൻ ഒരു യോഗിയായതിനാലും നീ ഒരു സ്ത്രീയായതിനാലും നിന്റെ വധം കഴിക്കുന്നില്ലെന്നു വെച്ചതാണ്. ഇതു നിന്റെ നല്ല കാലം. രാജസന്നിധിയിൽ നിന്നു വേഗം പോകുന്നതാണ് ഉത്തമം.

അ-രാ:— സേവകാ! ഇവളേയും കൂടെയുള്ള തേവടിശ്ശിമാരേയും നമ്മുടെ രാജ്യത്തിൽ നിന്നു പുറത്താക്കട്ടെ.

രത്നാ:— (ദുഃഖത്തോടെ) ഇതൊ വിധി.

ഗീതം ൻ൨. ഹിന്തുസ്ഥാനികാപ്പി—രൂപകം.

വല്ലവി.

പരനെയിനി തരുണി യെന്തു കരുണാകര ചെയ്യു!

അനുപല്ലവി.

പെരിതാമൊരു പരിതാപമിതധുനാ വേണ്ടതെന്ത്! (പരനെ)

ചരണങ്ങൾ.

മരണമെന്നു തരികെ വന്നു
പരനെ നിന്നിടുന്നു.
തരണെ ഇന്നി ധരണി തന്നിൽ
പെരുതാം മാൎഗ്ഗമൊന്നു. (പരനെ)
കുമതി: കോമളരാജനെ
പ്രിയനെ നിന്നോടന്നാൾ
വിമുഖിയായീ കിമപിനിന്ന
ഫലമൊ ഭുജിക്കുന്നു! (പരനെ)

സേവ:— അമ്മേ! ഇങ്ങിനെ ഒരു യോഗം വന്നുവെല്ലൊ. ഇതിലെ നടക്കാം.

കേരള സാഹിത്യ അക്കാദമി

അ രാ:— കന്നടേശാ! തന്നെ പിടിച്ചു കെട്ടി ഇവിടെ കൊണ്ടു വരേണമെന്നോ, കന്നടം പിടിച്ചടക്കേണമെന്നോ, നമുക്ക് ആഗ്രഹം ഉണ്ടായിരുന്നില്ല. പക്ഷെ തന്റെ പ്രവൃത്തി ദോഷത്തിന്റെ ഫലത്താൽ ഇങ്ങിനെ അവസാനിച്ചു. എന്തായാലും ദുഷ്ടനും നീചബുദ്ധിയും ഭൂഭരണത്തിന് അർഹന്മാരല്ല. അതിനാൽ ജീവപര്യന്തം തനിയ്ക്കു തടവു വിധിച്ചിരിക്കുന്നു. മററുള്ളവരേയും കൊണ്ടു പോകട്ടെ. മന്ത്രിവര! വേണ്ടതു പ്രവൃത്തിച്ചാലും.

ക-രാ:— രാജശിഖാമണേ! ഈ വിധി എന്റെ ഭാഗ്യപൂരം തന്നെ.

ഗീതം ൻമ്പ. ചെഞ്ചുരുട്ടി—ആദിതാളം

**പല്ലവി.**

മന്നവാ! ഈ പാപിയെ നീ
കൊന്നിടാത്തവധ ദയോത്താൽ

**അനുപല്ലവി.**

ഉന്നതാ നിൻ രാജബുദ്ധി
നിർണ്ണയം രാജാധിരാജാ! (മന്നവാ)

**ചരണം.**

നീചബുദ്ധി കൊണ്ടനേകം
വ്യാജകർമ്മം ചെയ്തുപോയെൻ
വാചാകർമ്മണാമനസാ
ഭൂമിപ ശിരൊ രത്നമേ! (മന്നവാ)

സേനാ:— മഹാരാജാധിരാജനേ! ദയ കവിഞ്ഞു പോയി. ഇദ്ദേഹത്തിന്റെ തലവെട്ടി പെരുവഴിയിൽ ശൂലത്തിന്മേൽ നാട്ടേണ്ടതായിരുന്നു. അതല്ലാത്തപക്ഷം നാക്കരിഞ്ഞ് കണ്ണു രണ്ടും കുത്തിയെടുത്തു ജേലിലിട്ടു പട്ടിച്ചോറും കൊടുത്ത് ഈ ജന്മം കഴിപ്പിയ്ക്കേണ്ടതായിരുന്നു.

മന്ത്രി:— സേനാപതേ! ക്ഷമിയ്ക്കു. കാനനത്തിൽ മദിച്ചുപുളച്ചു നടക്കുന്ന ദന്തിവരനെ നാം വേട്ടയാടികൊല്ലുന്നു. നമ്മുടെ പന്തിയിൽ ഇട്ടിരിയ്ക്കുന്ന ആനയെ നാം വേട്ടയാടി കൊല്ലാറുണ്ടോ? ഇല്ല. അതിനാൽ ഇദ്ദേഹത്തെ നാം ഉപദ്രവിയ്ക്കരുത്. മഹാരാജാവിന്റെ കല്പനയെ ശീഘ്രം നടത്തുന്നതാണു നമ്മുടെ മുറ.

സേനാ:— ഈ തല എന്റെ വാളിന്നു പലഹാരമാകുന്നത് ഇല്ലാതെയായി. കാലദോഷം, എന്തുചെയ്യും! ഹെ സിപ്പായിമാരേ! ഇദ്ദേഹത്തെ കൊണ്ടുപോയി ജേലിൽ വെയ്ക്കുവിൻ. മററുള്ളവരേയും കൊണ്ടുപോക.

സിപ്പായി:— എല്ലാവരും വേഗം നടപ്പിൻ. അനന്തശയനമഹാരാജൻ ജയ ജയ.

ക-രാ:— മഹാരാജാവേ! വന്ദനം. (നമസ്കരിക്കുന്നു)

(തടവുകാരേയുംകൊണ്ടു സിപ്പായി പോകുന്നു)

അ-രാ:— നമ്മുടെ പ്രിയപുത്രി സാരഞ്ജിനിയുടേയും ഭുവനദാസന്റേയും വിവരം ഒന്നും ഇല്ലല്ലൊ. അവരെ ദമ്പതിമാരാക്കാൻ ആലോചിച്ചു തീൎച്ചയാക്കിയ വിവരം അവരറിവാൻ ഇടയുണ്ടായിരുന്നില്ല. കന്നടർ പ്രസ്താവിച്ചപ്രകാരം അവർ രണ്ടുപേരും ഒന്നായി സഞ്ചരിക്കയാണെങ്കിൽ ഒരു സമയം ഇങ്ങോട്ടു വരാതെയിരിപ്പാനും മതി. അവരെ എളുപ്പത്തിൽ കണ്ടുപിടിപ്പാനുള്ള മാൎഗ്ഗം എടുക്കാം.

മന്ത്രി:— ഇതാ ഈ ക്ഷണം പ്രവൃത്തിക്കാം. (സേവകന്റെ ചെകിട്ടിൽ പറയുന്നു)

സേവ:— (പോയി മടങ്ങി വരുന്നു)

ആചാ:— സൎവ്വ സൃഷ്ടിസ്ഥിതി സംഹാരകൎത്താവായ കരുണാനിധിയുടെ ദയയാൽ നമുക്കു മംഗളം ഭവിച്ചു. അതിനാൽ നാം ഈ സദസ്സിൽവെച്ചു സംഗീതാനന്ദത്തോടെ കുറെ നേരം രസിച്ച് സഭ പിരിയാം.

അ-രാ:— അപ്രകാരം ആവാം വിരോധമില്ല.

ഗീതം ൻ൪. ശുദ്ധചെഞ്ചുരുട്ടി—ചാപ്പ്.

പല്ലവി.

ആചാ:— നല്കിയഹൊ നമുക്കിന്നു മഹോത്സവം
സന്മയൻ ഖിന്നത നീക്കി.

അനുപല്ലവി.

മന്നവനിന്നു ജയലക്ഷ്മിയെ വേട്ടു
വന്ദനം ചെയ്യുന്നാമെല്ലാം. (നല്കിയഹൊ)

ചരണം.

വ്യാകുല സംഗരെ വീണുഴന്നീടുന്ന
ഭൂപ പരിജന മെല്ലാം
ലോകനാഥകൃപകൊണ്ടു സകൌതുകം
മോദമിയന്നീടു മാറായി. (വനിതഹൈ)

ഞാൻ വരുമ്പോൾ നമ്മുടെ ഈ അമ്പലത്തിൽ രണ്ടു സന്ന്യാസിമാരെ കണ്ടു. അവർ വളരെ മനോഹരമായി പാടുന്നു. അവരെ കിട്ടിയെങ്കിൽ നമുക്ക് അതിയായ സംഗീതാനന്ദത്തിന്നു കാരണമാകുമായിരുന്നു.

സർവ്വാധികാര്യക്കാർ:—(സേവകനെ നോക്കി) അവരെ സേവകൻ ഈ നിമിഷം കൊണ്ടുവരും.

സേവ:—സ്വാമിൻ! ഇക്ഷണംകൊണ്ടു വന്നുകളയാം. (പോകുന്നു)

സന്ന്യാസിമാർ:—(സഭ കാണാത്ത നിലയിൽ പ്രവേശിച്ച്)

ഗീതം ൻ൫. മാഞ്ച—ആദിതാളം.

വല്ലവി

സാര:— പോകനാമിരുവർ ഭൂപസന്നിധി തന്നിൽ
ലോകനാഥ സൽകൃപകൊണ്ടാവതുണ്ടായീടും.

അനുപല്ലവി

ഭൂ-ദാ:— പാലിക്കുമോ വല്ലഭേ! നാം മെല്ലവെ ചെന്നാൽ
കല്യേ! നിന്നുടെ ചൊല്ലേറന്നൊരു കല്യാണാലയം ഞാൻ

(പോക)

രണ്ടുപേരും:—(സദസ്സു കണ്ട ശേഷം) മഹാരാജാധിരാജാ! കല്യാണം കല്യാണം.

അ-രാ:—ഹേ സന്ന്യാസിപ്രവരരേ! നമ്മുടെ സിംഹാസനത്തിൽ തിരികെ ഇരിക്കുവാനിടയായതിനാൽ ഈ സദസ്സിൽവെച്ചു സംഗീതം കേട്ടു രസിക്കുയാണ്. ഭവാന്മാരുടെ ഗാനം നന്നെന്ന് അറിയുകയാൽ ഇവിടെ വരുത്തിയതാണ്. അതിലേക്കു ദയചെയ്യാലും.

ഗീതം ൻ൬. യമുനാകല്യാണി—ആദിതാളം.

വല്ലവി

ഭൂ-ദാ:— } വാണിടുവിൻ സുഖമായ് സദാ
സാര:— } ജഗദീശ കൃപയാൽ

**അനുപല്ലവി**

വാക്കിനഗോചര ദൈവവിചാരത്തിൽ
വാസനയുണ്ടെങ്കിൽ സദാ വരുമാത്മാനുഭവം-വരുമാത്മാനുഭവം

**ചരണം**

മേദിനീപതികളിൽ നാഥനായ് മേവിനീ
വേദനപോക്കിടുലോകത്തിൽ, അതി തുഷ്ടിവരട്ടെ,
അതി തുഷ്ടി വരട്ടെ, ബ്രഹ്മനിഷ്ഠ വരട്ടെ ലോകേ—വാണി

അ-രാ:—ആ ഹാ! മനസ്സലിയുന്നു.

രാജ്ഞി:—ഇനിയും ഒന്നു കേൾക്കാൻ ആഗ്രഹം ജനിക്കുന്നു.

ഗീതം ൩൭. മാരധനാശി—ചാപ്പു.

**പല്ലവി**

സാര:— പാവികളാം ഞങ്ങൾക്കിന്നു ദാരിദ്ര്യ
ഭു-ദാ:— താപം കെട്ടുപ്പതിരണ്ടിഹ മൂന്നാൾ

**അനുപല്ലവി**

അവരുടെ കൃപ ഞങ്ങളിരുവരിലുണ്ടെന്നാൽ
അവനിപസദല്ലോകം അതുതന്നെ നൂനം (പാപി)

രാജ്ഞി:—എന്റെ മകൾ സാരഞ്ജിനി പിരിഞ്ഞ ശേഷം ഇത്ര വിശേഷമായി പാടി കേട്ടിട്ടില്ല.

സേനാ:—അടിയന്റെ ചെകിട്ടിൽ ഒരു വിധം സംഗീതം ഒന്നും ഏൽക്കില്ല. ഇതാണു ഗാനം. ഇവർക്കെന്തു കൊടുത്താലെന്താണ്!

അ-രാ:—(സന്യാസിമാരെ നോക്കി) അടുത്തു വരുവിൻ!

(ഭുവനദാസനും സാരഞ്ജിനിയും തൊഴുത് അടുത്തു നിൽക്കുന്നു)

അ-രാ:—വില ഏറിയ രത്നഖചിതങ്ങളായ ആഭരണങ്ങൾ വാങ്ങിക്കൊണ്ടാലും.

ഭു-ദാ:—തിരുമേനി! ഇതിനെക്കൊണ്ടു ഞങ്ങൾക്കെന്തു കാര്യം!

ആ ചാ:—ഇതാം മതിയാവാത്തതുകൊണ്ടാണെന്നുണ്ടോ ഇങ്ങിനെ പറയുന്നതു്?

അ-രാ:—ഓ ഹോ! വേണ്ടതു തരാം.

ഭു-ദാ:—സന്ന്യാസിമാർ ധനകാംക്ഷികളല്ല.

അ-രാ:—എന്നാൽ നിങ്ങൾക്ക വേണ്ടത് എന്താണെന്നു പറ വിൻ! ഇഷ്ടം സാധിപ്പിയ്ക്കാം.

സാര:— (സന്തോഷത്തോടെ അങ്കി അഴിച്ചു നമസ്കരിച്ചും കൊണ്ട്)

ഗീതം ൯൮. മുഖാരി—ചാപ്പു.

ഖണ്ഡം

ശേഷശയനരാജതാവക പുത്രി സാരഞ്ജിനിയഹം
വേഷമന്നയായ് വാണുകൊണ്ടേൻ താതകരുണാവാരിധേ!
പാപിയായിട്ടമിയഗതിയെ താപസിന്ധുവിൽ നിന്നു നീ
സാദരം കൃപ ഏകിയെങ്ങളെ പാലയ കരുണാനിധേ!

(രാജാവും രാജ്ഞിയും സാരഞ്ജിനിയെ ആലിംഗനം ചെയ്യുന്നു)

(എല്ലാവരും നിൽക്കുന്നു)

രാജ:—പ്രിയമകളേ! ദൈവവിലാസമുണ്ടായാൽ അഞ്ജനം തേടിയാൽ നിക്ഷേപം കിട്ടും.

രാജ്ഞി:—ഹാ! പൊന്മകളേ! നിന്നെ ഞങ്ങൾക്ക് എത്തിച്ചുതന്നു ജഗദീശൻ തന്നെ.

ഭു-ദാ:—(അങ്കി അഴിച്ചു നമസ്കരിക്കുന്നു.)

ഗീതം ൯൯. കമാശി—ആദിതാളം.

പല്ലവി

ഭു-ദാ:— അവനിനാഥരടി പണിയും ഭുവനകീർത്തേ! നിൻ

അനുപല്ലവി

അടിമയായ സചിവപുത്ര ഭുവനദാസൻ ഞാൻ

ചരണങ്ങൾ

പരമനുടയ കഠിനവിധി കൊണ്ടടിയരിതുവരെ
പെരിയ ദുരിത ജലധിതന്നിൽ മുഴകി ഭൂപതേ!

(ഭുവനദാസനെ ആലിംഗനം ചെയ്യുന്നു.)

മന്ത്രി:—പ്രിയമകനെ! അനേക കഷ്ടതകളിൽനിന്നു രക്ഷപ്പെട്ടു ഇവിടം വന്നു ചേർന്നു സന്തോഷിപ്പാൻ ദൈവം ഇടവരുത്തിയതിനാൽ അത്യന്തം സന്തോഷിക്കുന്നു.

ഗീതം ൧൦൦. ചെഞ്ചുരുട്ടി—മുറിയടന്ത.

പല്ലവി

നരപതേ! തവ ചരണ പൂപ്പൊടി
ശരണമാണിവനെന്നുമേ.

അനുപല്ലവി

കരുതിടാത്തൊരു ചരിത വിസ്മയം
വിരവിലിന്നിഹ ജാതമായി. (നരപതേ)

ചരണം

അവനിപതേ! തവ തനയ മാമക
ഭുവനദാസനു മാസ്സിഭോ!
വിഭവ മോടിഹ വന്നതോക്കിൽ
വിധിവിചേഷ്ടിതമത്ഭുതം! (നരപതേ)

ഭു-ദാ:—തിരുപാദങ്ങൾ വന്നുചേന്നു് ഉല്ലസിപ്പാനുള്ള ആശയാണ ഞങ്ങളെ അനേകകഷ്ടതകളിൽനിന്നു രക്ഷപ്പെടുത്തിയതു്.

അ-രാ:—കുഞ്ഞേ! അധികം പറയേണ്ടതില്ല. നിങ്ങൾ ഇരുവരേയും വിവാഹത്തിൽ ചേപ്പാൻ നാം മുമ്പുതന്നെ തിച്ചപ്പെടുത്തിയിരുന്നു. പക്ഷെ നിങ്ങൾക്കറിവുണ്ടായിരുന്നില്ല. അന്യായമായ കന്നടൻെറ യുദ്ധം ഇല്ലാത്ത ഭാഗം അക്കാലത്തിൽ തന്നെ അതു കഴിച്ചുകൂട്ടുന്നതായിരുന്നു.

ഗീതം ൧൦൧. അനന്ദഭൈരവി—ആദിതാളം.

പല്ലവി

രാജ്ഞി:—സരസരഞ്ജിതമേ! പൊന്മകളേ! നീ
പരവശയായതി ദുരിതത്താൽ

അനുപല്ലവി

അരുതേ നിൻദുഃഖചരിതമതോപ്പാൻ
അകമലരുരുകുന്നുമേ.

ചരണം

കന്യകയായ് പിരിഞ്ഞു കന്യയായ് വന്നണഞ്ഞു
തനയീമണികളിൽ ധന്യാഠനീ
ഉന്നത ബുദ്ധിനിൻഖിന്നത തീത്തുതേ
ഇന്നു സുദിനമോമമനേ! (സരസ)

നിണക്കു എല്ലാ സ്വാതന്ത്ര്യവും ഉണ്ടായിട്ടും പലെ പ്രകാരേണ ജീവനുംകൂടി അപായം നേരിട്ടിട്ടും ചെറുപ്പക്കാരി

